മ്പർ 3.

# ഇരവിക്കുട്ടിപ്പിള്ളപ്പോര്

## (വില്ലടിപ്പാട്ട്)

കാഞ്ഞിരംകുളം
കെ. കൊച്ചുകൃഷ്ണൻ നാടാർ

തെക്കൻപാട്ടുകൾ നമ്പർ 3.

# ഇരവിക്കുട്ടിപ്പിള്ളപ്പോര്

(വില്ലടിപ്പാട്ട്)

---

പ്രകാശകൻ

കാഞ്ഞിരംകുളം

കെ. കൊച്ചുകൃഷ്ണൻ നാടാർ

---

ദേശാഭിവർദ്ധിനി ബുക്കുഡിപ്പോ

കാഞ്ഞിരംകുളം, നെല്ലിക്കാക്കുഴി.



---

# അവതാരിക

തെക്കൻതിരുവിതാംകൂറിലേ ജനകീയ സാഹിത്യസമ്പത്തുകളുടെ പ്രകാശനത്തിൽ ശ്രീമാൻ കൊച്ചുകൃഷ്ണൻനാടാർ ചെയ്യുന്ന യത്നത്തിൻെറ സാഫല്യം ഇതിനിടയ്ക്കു് സഹൃദയന്മാക്കു് അനുഭവപ്പെട്ടിരിക്കുമല്ലോ. ചാമുണ്ഡികഥ എന്നും മതിലകത്തുകഥ എന്നും രണ്ടു പാട്ടുകൾ ഇതിനകം ശ്രീമാൻ നാടാരുടെ അക്ഷീണമായ പ്രയത്നത്തിൻെറ ഫലമായി പുറത്തു വന്നിട്ടുണ്ടു്. ഇവയിൽ ചാമുണ്ഡികഥയുടെ അവതാരികയിൽ ഈ വിഷയത്തിലുള്ള പ്രയത്നങ്ങളെപ്പററിയും അതിലുള്ള പ്രയാസങ്ങളെപ്പററിയും ഈ പാട്ടുകളുടെ സാമാന്യരൂപത്തെപ്പററിയും അവയ്ക്കു് സാഹിത്യത്തിലുള്ള സ്ഥാനത്തെപ്പററിയും ഞാൻ ചുരുക്കത്തിൽ പ്രതിപാദിച്ചിട്ടുണ്ടു്. ആ അവതാരികയിൽ ഇരവിക്കുട്ടിപ്പിള്ള പ്പോരിനെപ്പററിയും ഞാൻ പ്രത്യേകമായി സൂചിപ്പിച്ചിട്ടുണ്ടു്. മററു പാട്ടുകളെ അപേക്ഷിച്ചു് ഇരവിക്കുട്ടിപ്പിള്ള പ്പോരിനു് സാഹിത്യസംബന്ധമായും അതിലും കൂടുതൽ ചരിത്രസംബന്ധമായും ഗണ്യമായ മേന്മ ഉള്ളതുകൊണ്ടു് ഈ പാട്ടിൻെറ പ്രകാശനത്താൽ ശ്രീമാൻ നാടാർ നമ്മെ മുൻപുള്ളതിലും കൂടുതൽ കടപ്പെടുത്തുകയാണു ചെയ്യുന്നതു്.

നാട്ടിൽ പ്രചാരത്തിലിരിക്കുന്ന ഒരു പാട്ടു് പ്രകാശിപ്പിക്കുന്നതിൽ ഇത്ര വളരെ പ്രശംസ അഹിക്കുന്നുണ്ടോ എന്നൊരു ചോദ്യം പലരും ചോദിച്ചേക്കാം. എന്നാൽ

ഈ ചോദ്യം പലരെയും ആശ്രയിച്ചിരിക്കുന്ന അജ്ഞതയുടെ ഫലമാണെന്നു് വിശ്വാസപൂർവ്വം എനിക്കു പറയാൻ കഴിയും. നൂതനമായ ഒരു ഗ്രന്ഥത്തെ ഭാഷയ്ക്കു സമ്മാനിക്കുന്ന ഒരാളെപ്പററി നമുക്കുള്ള കടപ്പാടു് വളരെ കൂടുതലാണു്. എങ്കിലും ഒരു പ്രാചീനകൃതി കണ്ടുപിടിച്ചു പ്രകാശിപ്പിച്ചു് ഭാഷാസേവനം സാധിക്കുന്ന ഗവേഷകൻെറ കൃത്യം ഒട്ടും പ്രയാസം കുറഞ്ഞതോ പ്രയോജനം കുറഞ്ഞതോ അല്ല. പോരാ, സത്യം പറഞ്ഞാൽ അയാളുടെ കൃത്യം പല അംശത്തിലും വളരെ പ്രയാസം കൂടിയതാണു്. പ്രയോജനം കൂടിയതുമാണു്. നവംനവങ്ങളായി ഉണ്ടാകുന്ന ഗ്രന്ഥപുഷ്പങ്ങളാൽ ഭാഷാവല്ലരിക്കു് ഉണ്ടാകുന്ന രസികത മാത്രമല്ലല്ലോ കാര്യമായിട്ടുള്ളതു്. കാണാൻ പാടില്ലാത്ത ആഴത്തിൽ മറഞ്ഞുകിടന്നു വേരുപോലെ ആ വല്ലിയെ പോഷിപ്പിക്കുന്ന പ്രാചീനഗ്രന്ഥങ്ങളും ബഹുമാനപൂർവ്വമായ ശ്രദ്ധയെ അർഹിക്കുന്നുണ്ടു്. ഭാഷാശാസ്ത്രപണ്ഡിതനു് അവ അത്യന്തം പ്രയോജനകരങ്ങളാണു്. പല്ലവങ്ങൾക്കു കിട്ടിയ അഴകും പൂക്കാനുണ്ടായ വളവും നിലനില്പിനു വേണ്ട കരുത്തും ആ വേരുകളിൽ നിന്നാണു കിട്ടുന്നതു് എന്നു് വിചാരിക്കാൻ കഴിയാത്തവരുടെ വാദം വാദമാണോ, യുക്തി യുക്തിയാണോ? പുതിയ പദ്ധതികളുടെയും സമ്പ്രദായങ്ങളുടെയും അടിയൊഴുക്കുകളും ആഗമപുഷ്ടികളും ബുദ്ധിപൂർവ്വം ആരായുന്നവക്കു് ബാഹ്യപ്രേരണകളുടെ ജ്ഞാനം പോലെ തന്നെ ദേശീയപ്രസ്ഥാനങ്ങളുടെയും ഇവിടത്തെ വിചാരശൈലിയുടെയും ആഗമവികാസങ്ങളെപ്പററിയുള്ള അറിവും അത്യന്താപേക്ഷിതമാണു്. പ്രാചീനസാഹിത്യ പഠനത്തിൻെറ പ്രാധാന്യത്തെപ്പററി സാമാന്യമായി

ഇതുയും പറയാമെന്നിരിക്കെ സാഹിത്യത്തിൽത്തന്നെ ഉൾ പ്പെടുത്താതെ ഭാഷയിലെ അധഃസ്ഥവർഗ്ഗങ്ങളായിരിക്കുന്ന ഇത്തരം നാടൻപാട്ടുകളെപ്പററിച്ചെയ്യുന്ന ശ്രമം എത്ര ആദരവും ശ്രദ്ധയും അർഹിക്കുന്നുവെന്നു മനസ്സിലാക്കാമല്ലോ. പ്രയോജനംകൊണ്ടു മാത്രമല്ല, ആ പ്രയോജനം കൈവരുത്തുന്നതിനു ചെയ്യേണ്ട ശ്രമത്തിൻെറ പ്രയാസംകൊണ്ടും നാടൻപാട്ടുകളുടെ പ്രകാശനം പ്രശംസയെ അർഹിക്കുന്നു. ചിലർ ധരിച്ചേക്കാം ഈ പാട്ടുകളെല്ലാം ഇതേ രൂപത്തിൽ പലരും എഴുതിവച്ചിട്ടുണ്ടെന്ന്. വില്ലടിപ്പാട്ടുകളായതുകൊണ്ട് പാട്ട് തൊഴിലായി വച്ചിട്ടുള്ളവരോടു ചോദിച്ചാൽ ഏതു പാട്ടും സൗകര്യംപോലെ പറഞ്ഞുകൊടുക്കുമെന്നും വിചാരിച്ചേക്കാം. എന്നാൽ കഥകൾ ഇങ്ങനെയല്ല. ഗാനസംഭരണത്തിനു ഞാൻ ചെയ്തിട്ടുള്ള പ്രയത്നങ്ങളിൽനിന്നും ഈ വിഷയത്തിൽ എന്തു പ്രയാസമുണ്ടെന്ന് അറിവായിട്ടുണ്ട്. ഒരു പാട്ടിൻെറയും സമ്പൂർണ്ണരൂപം ആരുടെ പക്കൽ നിന്നും കിട്ടിയില്ലെന്നു വരാം. ഓരോ പുലവന്മാരുടെ കൈവശമുള്ള പാട്ടുകളിലും ഒരേ കഥയെത്തന്നെ ഒരേ പ്രകാരത്തിലല്ല പറഞ്ഞിട്ടുള്ളതെന്നും ഇരിക്കാം. ഒരേ കഥാഭാഗത്തെത്തന്നെ ഓരോ പുലവന്മാരും മനോധർമ്മമനുസരിച്ച് കൂട്ടിയും കുറുക്കിയും വർണ്ണിച്ചു കാണും. ഈ പ്രയാസങ്ങളെല്ലാം മററ് ഏതു പാട്ടിലും ഉള്ള വിധത്തിലോ അതിൽ കൂടുതലായോ ഇരവിക്കുട്ടിപ്പിള്ളപ്പോരിലും ഉള്ളതാണ്. ഈ പാട്ടിൻെറ അഞ്ചു മാതൃകകൾ പലെടത്തുനിന്നും ഞാൻ സമ്പാദിച്ചു പകർത്തിയിട്ടുണ്ട്. അതിൽ കുറയാത്തിടത്തോളം മററു മാതൃകകൾ ശ്രീമാൻ നാടാരും സംഭരിച്ചിട്ടുണ്ട്. എന്നാൽ ഇതിൽ ഒരു

പാഠവും ആദ്യന്തം തുടൎച്ചയായി മുഴുവൻ കഥ പറയുന്നതായിക്കണ്ടില്ല. ഒരേ ഭാഗം തന്നെ രണ്ടു് ഏട്ടുകളിൽ സൎവ്വഥാ ഒരേ രൂപത്തിൽ ഇരിക്കുന്നതായും കാണാൻ കഴിഞ്ഞില്ല. പലപ്പോഴും ഓരോ. പാദങ്ങളുടെ കുറേ വാക്കുകൾ തുല്യങ്ങളായും ശേഷം ഭാഗം വ്യത്യസ്തമായും ഇരിക്കുന്ന പ്രകാരവും കണ്ടു. ഇങ്ങനെയുള്ള വ്യത്യാസങ്ങളെ "ഇടതിരി" എന്നു പറഞ്ഞുപോരുന്നു. ഈ വ്യത്യാസങ്ങൾ പദങ്ങളെ മാത്രമല്ല അൎത്ഥത്തെയും സാരമായി സ്പൎശിക്കുന്ന വിധത്തിലാണു കാണുന്നതു്. അൎത്ഥബോധവിഷയത്തിൽ ഒരു പാഠവും സമ്പൂൎണ്ണമായി സഹായിക്കുന്നുവെന്നു പറയാനുമില്ല. അഥവാ ഇതിലേ അപപാഠങ്ങളും അൎത്ഥബോധത്തിനു മററുവിധത്തിൽ വിഷമമുള്ള ഭാഗങ്ങളും പല തരത്തിലാണു്. ഇതിൽ ഉപയോഗിച്ചിട്ടുള്ളതു് ഒരു മിശ്രഭാഷയാണു്. സാധാരണ മലയാളികൾക്കു് ആ ഭാഷ വേണ്ടപോലെ പരിചയമുള്ളതുമല്ല. അതിലേ പല പദങ്ങളും അക്കാലത്തു് നാടോടിയായി നടപ്പിലിരുന്നവയായിരിക്കാം. അവയുടെ അർത്ഥം ഇന്നു തെക്കൻതിരുവിതാംകൂറിലുള്ള പുലവന്മാൎക്കുപോലും ശരിയായിട്ടു് അറിവില്ലെന്നാണു പറയേണ്ടതു്. അക്ഷരജ്ഞാനം കുറഞ്ഞ പാട്ടുകാർ വളരെ നാളായി കൈയ്യാൎശ്ശം ചെയ്തുവരുന്നതുകൊണ്ടു പല പാദങ്ങളും മാറി ഒന്നിനൊന്നായി വികൃതമായിത്തീൎന്നിട്ടുള്ളതും സാരമായ വിഷമമാണു്. പല പാഠങ്ങളും ചേൎത്താലോചിച്ചും പലപ്പോഴും ഗതി മുട്ടി ഊഹത്തെ അവലംബിച്ചുമാണു് ഈ പാട്ടിൻെറ അൎത്ഥനിരീക്ഷണം ചെയ്യേണ്ടതു്. ഇങ്ങനെ എത്ര ബുദ്ധി ക്ലേശിച്ചാലും ഊഹങ്ങളെയും യുക്തികളെയും എത്രതന്നെ വലിച്ചു

നീട്ടിയാലും അർത്ഥബോധം സിദ്ധിക്കാൻ പാടില്ലാത്ത ഭാഗങ്ങളും ചുരുക്കമല്ല. എന്നാൽ ഇവയിലെ പ്രയോഗങ്ങളും ശൈലികളും, പലപ്പോഴും പ്രാദേശികപ്രാമാണ്യം മാത്രമുള്ളവയാണെങ്കിലും, ഭാഷയുടെ പ്രാക്തനരൂപങ്ങളെയും ഭാവങ്ങളെയും പ്രദർശിപ്പിക്കുന്നതിനും അവ സഹായകമാകുമെന്നുള്ളതുകൊണ്ട് അവയെ വ്യാഖ്യാനിക്കാൻ ചെയ്യുന്ന ശ്രമം പ്രയോജനപൂർണ്ണമാണെന്നും കരുതണം.

ഇത്രയും പറഞ്ഞതിൽ നിന്ന് ഈ പാട്ടു പ്രകാശിപ്പിക്കുന്നതിൽ നേരിട്ടിട്ടുള്ള ക്ലേശങ്ങൾ ഊഹിക്കാവുന്നതാണല്ലോ. ഇപ്പോൾ ഈ പാട്ടിനു കിട്ടിയിട്ടുള്ള ആകൃതി ഇപ്രകാരം പ്രയാസപൂർണ്ണമായ പ്രയത്നത്തിൻെറ ഫലമാണെങ്കിലും, ഇതു സമ്പൂർണ്ണമാണെന്നും ഇതിനെ ഈ നിലയ്ക്കു ഇങ്ങനെതന്നെ നിന്നുകൊള്ളാനാണു് അനുവദിക്കുന്നതെന്നും കരുതരുതു്. ശ്രീമാൻ നാടാരുടെ കൈയ്യിലും എൻെറ പക്കലും ഉണ്ടായിരുന്ന ഇരവിക്കുട്ടിപ്പിള്ളപ്പോരിൻെറ മാതൃകകളെ ഒന്നുചേർത്തിണക്കി കഥാഗതിയെ ശരിപ്പെടുത്തി ഒരു താത്കാലികമായ സാമാന്യരൂപം കൊടുത്തിട്ടുള്ളതാണു് ഈ പതിപ്പിൽ കാണുന്ന രൂപം. ഞങ്ങളുടെ കൈയ്യിൽ ഉണ്ടായിരുന്ന മാതൃകകളിൽ ഒരേ കഥാഭാഗം ഒന്നിൽ കൂടുതൽ പ്രകാരമുള്ളവയെ അതാതു ഭാഗങ്ങളിൽ ചെറിയ അക്ഷരത്തിൽ അടിക്കു് അച്ചടിച്ചിട്ടുണ്ടു്. കിട്ടിയിടത്തോളം ഗാനമാതൃകകൾ പ്രകാശിപ്പിച്ചേക്കാമെന്നുള്ള ആഗ്രഹംകൊണ്ടാണു് അപ്രകാരം ചെയ്തിട്ടുള്ളതു്. ഓരോ ഗാനമാതൃകയിലും സാരഭാഗങ്ങൾ വളരെ വിട്ടുപോയിട്ടുള്ളതു് അവധാനപൂർവ്വം മററു മാതൃകകളിൽനിന്നു് ഉദ്ധരിച്ചു ശരിപ്പെടുത്തിയാണു് ഈ രൂപം കൊടുത്തിട്ടുള്ളതു്. ഈ

ഗതിയിൽ എത്രതന്നെ സൂക്ഷിച്ചാലും എട്ടത്തുചേക്കുന്ന ഭാഗങ്ങൾ ചിലപ്പോൾ മുൻപിൻഭാഗങ്ങളോട്ടു വേണ്ടത്ര അനുരൂപ്യഭംഗി കൂടാതെ മുഴച്ചുനില്ക്കുന്നതുപോലെ തോന്നിയേക്കാം എങ്കിൽ അതു പരിഹരിക്കപ്പെടാവുന്നതല്ല. എന്നാൽ ഇനിയും കിട്ടാവുന്ന ഗ്രന്ഥങ്ങൾകൂടെ പരിശോധിച്ചും മററു തരത്തിലുള്ള ഗവേഷണങ്ങൾ ചെയ്തും ഈ പാട്ടിൻെറ രൂപത്തെ പരിഷ്കരിച്ച് ഇതിലും മനോഹരമാക്കാൻ യത്നിക്കുന്നതായിരിക്കുമെന്നുള്ള പ്രതിജ്ഞകൊണ്ടു സഹൃദയലോകം തത്കാലം തൃപ്തിപ്പെടണമെന്നാണ് ഞങ്ങളുടെ അപേക്ഷ.

ഈ ഗാനത്തിൻെറ രൂപത്തെപ്പററി ഇത്രയും പറയാൻ ഇടവന്നതുകൊണ്ട് ഇതിൻെറ സാമാന്യസ്വഭാവത്തെ പരാമർശിച്ചു കുറച്ചു കാര്യങ്ങൾകൂടെ പറയാം. ഇതിവൃത്തം കൊണ്ടും പ്രതിപാദനരീതികൊണ്ടും ഇതു തെക്കൻതിരുവിതാംകൂറിലേ ഒരു വീരചരിതവും ഒരു ദേശീയ ഇതിഹാസകാവ്യവുമാണെന്നു പറയണം. വേണാട്ടിലേ പ്രധാനമന്ത്രി ആയിരുന്ന ഇരവിക്കുട്ടിപ്പിള്ള കൊല്ലം എണ്ണൂററിപ്പത്താമാണ്ട് വേണാട്ടിനെ അക്രമിച്ച മധുരപ്പടയോടിടഞ്ഞ് കണിയാകുളം എന്ന സ്ഥലത്തുവച്ച് വീരചരമം അടഞ്ഞു വെന്ന കരുണരസപൂർണ്ണമായ ഇതിവൃത്തത്തെ ആസ്പദമാക്കിയാണ് വീരാരാധകന്മാരായ നാടൻപാട്ടുകാർ മനോധർമ്മസുരഭിലമായ ഈ ദീർഘഗാനവിലാപത്തെ രചിച്ചിട്ടുള്ളത്. ഇത്രത്തോളം അല്പമായിട്ടുള്ള കഥാശരീരത്തെ വൃഥാസ്ഥൂലമെന്ന് ഒരിക്കലും തോന്നാത്ത പ്രകാരത്തിൽ നീട്ടി സാമാന്യം ദീർഘമെന്നു കരുതേണ്ട ഒരു വീരചരമകാവ്യത്തെ സൃഷ്ടിച്ച കവി, അല്ല കവികൾ, അല്ല വെറും നാട്ടുകാരായ

പാട്ടുകാർ, യഥാർത്ഥത്തിൽ കവികളും പാട്ടുകാരും നാട്ടുകാരും തന്നെ ആയിരുന്നു. അവർ കാവ്യകല അഭ്യസിച്ച പണ്ഡിതന്മാരല്ലായിരുന്നിരിക്കമെങ്കിലും, കാവ്യകല അവരുടെ ഹൃദയത്തിൽ കുടികൊണ്ടിരുന്നുവെന്നു നിശ്ചയമായി പറയണം. എന്താണു കാവ്യകല? രുചിരങ്ങളായ ശബ്ദാർത്ഥങ്ങളല്ലേ? മനോഹരങ്ങളായ രസങ്ങളല്ലേ? ഹൃദയത്തെ അലിയിക്കുന്ന ബന്ധചാതുര്യമല്ലേ? അതെല്ലാം ഈ പാട്ടിൽ ധാരാളമുണ്ട്. അവർ നല്ല പാട്ടുകാരായിരുന്നു. അവർ നിർമ്മിച്ച ഈ പാട്ട് ഗാനാത്മകമാണ്. ഈ പാട്ട് വില്ലടി പ്രയോഗത്തോടുകൂടി പാടുമ്പോൾ വീരരസത്തിൻെറയും കരുണരസത്തിൻെറയും വിളയാട്ടം അവിടെ സ്വയം പ്രത്യക്ഷപ്പെടും. കരയാതെ ഈ പാട്ടു കേൾക്കാൻ അക്കം സാദ്ധ്യമല്ലെന്നും വരും. ശരി, ഇതു നിർമ്മിച്ചവർ നല്ല പാട്ടുകാർ തന്നെ. അവർ നല്ല നാട്ടുകാരും ആയിരുന്നുവെന്നു പറഞ്ഞല്ലോ. നാട്ടിൻെറ അഭിമാനത്തെ രക്ഷിച്ച മഹാനായ മന്ത്രിയുടെ വീരചരിതവും വീരചരമവും അവർ അഭിമാനത്തോടുകൂടി പാടുകയാണു ചെയ്തത്. നാട്ടിൻെറ പൌരുഷകഥകളിൽ വിജൃംഭിതവീര്യന്മാരായ അവർ മനസ്സു നിറഞ്ഞ അഭിമാനത്തോടും ദുഃഖത്തോടും കൂടി ഒരു സ്മാരക കാവ്യത്തെ സൃഷ്ടിക്കുകയും ചെയ്തു. ഒരാളായിട്ടല്ല നാട്ടുകാരിൽ പാട്ടറിയാവുന്നവർ എല്ലാവരുംകൂടെ. ഒരു കാലത്തല്ല, ഇരവിക്കുട്ടിപ്പിള്ള മരിച്ചന്നുതൊട്ട് ഇന്നുവരെ. ഒരു സമുദായത്തിൻേറതായിട്ടല്ല, തെക്കൻതിരുവിതാംകൂറിൽ താമസിക്കുന്ന എല്ലാവരുമായിട്ട്. ഇതിൻെറ എല്ലാം ഫലമായി പിള്ളയുടെ ജനനസൂചന, മന്ത്രിപദപ്രാപ്തി ഇത്രയും അല്പമായി പറഞ്ഞിട്ട്, വടുകപ്പടയുടെ വരവിനെപ്പററിയും,

മന്ത്രിക്കു വിരുദ്ധമായിട്ടുള്ള ദുരാലോചനകളെപ്പററിയും, മന്ത്രിയുടെ മരണശേഷമുണ്ടായ ദാരുണവിലാപങ്ങളെപ്പററിയും, കാളിനായർ മധുരപ്പടയിൽച്ചെന്ന് മന്ത്രിയുടെ തല തിരിച്ചുകൊണ്ടുവരുന്നതിനെപ്പററിയും മററും, പല വൃത്തങ്ങളിലുള്ള അത്യന്തം മനോഹരങ്ങളായ ഓരോ ഗാനങ്ങൾ ചേൎന്നാണ് ഇപ്പോഴത്തെ ഗാനരൂപം പുഷ്ടി പ്രാപിച്ചിട്ടുള്ളതു്. അതുകൊണ്ടാണ്, അതായതു് ഒരു കാലത്തു് ഒരാൾ മാത്രം പ്രത്യേകമായിട്ടുള്ള നിബന്ധനയനുസരിച്ചു് എഴുതിത്തീൎത്തിട്ടില്ലാത്തതുകൊണ്ടാണ്, സ്വാഭാവികമായ രചനാപൂൎത്തി ഇതിലില്ലാതെ വന്നുപോയിരിക്കുന്നതു്. വടുകപ്പടയോടു് എതിൎത്തു് ഇരവിക്കുട്ടിപ്പിള്ള മരിച്ചുവെന്നും, വടുകപ്പട വെട്ടിക്കൊണ്ടുപോയ പിള്ളയുടെ തല കാളിനായർ തിരിച്ചു കൊണ്ടുവന്നുവെന്നുമുള്ള കഥയെ ആദ്യം ഒരാൾ ചെറുതായി ഒരു പാട്ടാക്കിയിരിക്കണം. പിന്നീടു വന്ന പലരും അതിൻെറ ഓരോ ഭാഗങ്ങളെയും ചമൽക്കാരപൂൎവ്വം വിസ്തരിച്ചു പാട്ടാക്കി ഇടയ്ക്കു ചൊരുകി പാട്ടിനെ വലുതാക്കിയിരിക്കും. അങ്ങനെ ഓരോരുത്തർ ഉണ്ടാക്കിയ ഗാനങ്ങൾ തന്നെ മററുള്ളവർ ഭേദങ്ങളോടുകൂടി സ്വീകരിച്ചിരിക്കും. ആ വിധത്തിൽ പാട്ടിൻെറ പല ഭാഗങ്ങൾക്കും അല്ലാല്ലമായ വ്യത്യാസങ്ങളും വന്നിരിക്കണം. ഓരോ പുലവന്മാരും ഗാനത്തിനു സ്വീകരിക്കുന്ന വിവിധമാതൃകകളും അവരവൎക്കു കൂടുതൽ സ്വാധീനതയും രുചിയും ഉള്ളതായിരിക്കുന്നതുകൊണ്ടു് ചിലപ്പോൾ മുൻപിൽ പാട്ടുകളുടെ വൃത്തങ്ങളോടു് അനുരൂപമല്ലാത്ത വൃത്തങ്ങളിലും പാട്ടുകൾ നിബന്ധിച്ചിരിക്കുന്നതായിക്കാണാം. എന്നാൽ സാമാന്യമായി പറയുമ്പോൾ ഓരോ പാട്ടിലും സ്വീകരിച്ചിരിക്കുന്ന വൃത്തം

അതാതു പാട്ടിലെ മുഖ്യാൎത്ഥത്തെ പ്രകാശിപ്പിക്കാൻ സമൎത്ഥ
മായിട്ടുള്ളതാണെന്നു കാണാം. ഓരോ ഭാഗത്തെ പരാമൎശി
ക്കുന്ന പല പാട്ടുകൾക്കും അന്യോന്യം രചനാവിഷയകമായ
പൂൎണ്ണബന്ധമുണ്ടെന്നു കല്പിക്കാൻ നിവൃത്തിയില്ലെങ്കിലും
എല്ലാ പാട്ടുകളും കൂടിച്ചേൎന്നു് ആകാംക്ഷാപരഹിതമായ വിധ
ത്തിൽ ഒരു കാവ്യസ്വരൂപമായിത്തീരുന്നുണ്ടെന്നു നിശ്ചയ
മായും സമ്മതിക്കണം. പലപ്പോഴായി പലരും കൂടി ചെയ്തി
ട്ടുള്ള ഈ ഗാനരചനയിൽ ഇത്രയും അനുക്രമഭംഗികൾ
കാണുന്നതുതന്നെ പ്രശംസനീയമാണു്. ഇതിഹാസ
ഗൗരവം കലൎത്താനായി മററു് ഇതിഹാസങ്ങളുടെ ഛായാ
രൂപങ്ങളെ അനുകരിക്കാതെ കഥാഗതിയെ രൂപീകരിക്കുന്ന
തിനും, സൈന്യസന്നാഹത്തെ ചിത്രീകരിക്കുന്നതിനും,
യുദ്ധത്തിമിൎപ്പു വൎണ്ണിക്കുന്നതിനും ഈ പാട്ടുകാർ പ്രകടിപ്പി
ക്കുന്ന വൈചിത്ര്യഭംഗികൾ അന്യാദൃശമാണു്. വിശിഷ്ട
ങ്ങളും വിചിത്രങ്ങളുമായ പ്രാസപ്രയോഗങ്ങൾ, ശ്രദ്ധയെ
ആകൎഷിക്കുന്ന ആവൎത്തനങ്ങൾ, വിശ്വാസത്തെ ദൃഢ
പ്പെടുത്തുന്ന സമുച്ചയങ്ങൾ, ദേശസംസ്കാരത്തെ സമ്പൂൎണ്ണ
മായി പ്രതിഫലിപ്പിക്കുന്ന വാൎത്താകഥനങ്ങൾ, ഇവയെല്ലാം
ഒത്തിണങ്ങി ഈ പാട്ടിൻെറ കാവ്യരൂപത്തെ ശോഭാവഹ
മാക്കുന്നു. ഇവയെല്ലാം സാഹിത്യഭക്തന്മാരുടെ ഗാഢമായ
ശ്രദ്ധയെ ഇങ്ങോട്ടു് ആകൎഷിക്കുന്നു. ഇതൊരു നാടൻ
പാട്ടല്ലേ, പ്രൗഢസാഹിത്യം പഠിക്കുന്ന ഞങ്ങൾക്കിതിൽ
കാൎയ്യമില്ല, എന്നു പറയുന്നവരുടെ മൗഢ്യതയെ നോക്കി
ഇതിലെ കാവ്യഭംഗികൾ പരിഹസിക്കുന്നു. സാഹിത്യ
പഠനത്തിനും ഭാഷാപഠനത്തിനും ഈ പാട്ടിൻെറ പഠനം
കൂടെ അത്യാവശ്യമാണെന്നും, ഇതിൻെറ രൂപവും പ്രതിപാദ

നവും മലയാളസാഹിത്യത്തിന് അഭിമാനകരമാണെന്നും ഇത്രയുംകൊണ്ടു സിദ്ധിക്കുമല്ലോ.

ഈ പാട്ടിന്റെ സാഹിത്യഗുണങ്ങളെപ്പററി തുടന്നു പറയുന്നതിനു മുൻപ് ചരിത്രസംബന്ധമായി ഇതിന്റെ പ്രാധാന്യത്തെ വിശദമാക്കേണ്ടതുണ്ട്. എന്തെന്നാൽ സാഹിത്യത്തിൽ ഉള്ളിടത്തോളമോ അതിൽ കൂടുതലോ സ്ഥാനം ഈ കൃതിക്ക് ചരിത്രസംബന്ധമായുണ്ടെന്നു നിശ്ചയമായി പറയേണ്ടിയിരിക്കുന്നു. കൊല്ലം ഒൻപതാം ശതകത്തിന്റെ ആദികാലത്തു് ഉണ്ടായ അതിപ്രധാനമായ ഒരു ചരിത്രസംഭവത്തെ സംബന്ധിച്ചു നിർമ്മിച്ചിട്ടുള്ള ഈ പാട്ട് അക്കാലത്തെ ഒരു പ്രധാനചരിത്രരേഖ എന്നുള്ള നിലയ്ക്ക് ശ്രദ്ധാപൂർവ്വമായ പഠനം അർഹിക്കുന്നുണ്ട്. കൊല്ലം ഒൻപതാം ശതകത്തിന്റെ ആദിയിൽ ഉണ്ടായതെന്നു പറഞ്ഞതിനാൽ ഇതിന്റെ കാലഗണന പുരസ്കരിച്ചുകൊണ്ടു ചിന്ത തുടങ്ങാം. ഈ പാട്ടിനെപ്പററി ആദ്യമായി രേഖപ്പെടുത്തിയ ഭാഷാചരിത്രകാരനായ ശ്രീമാൻ പി. ഗോവിന്ദപ്പിള്ള അവർകൾ കൊല്ലവർഷം ഏഴാം ശതാബ്ദത്തിന്റെ അവസാനത്തോടുകൂടി ഈ പാട്ട് ഉണ്ടായിട്ടുള്ളതായി പ്രസ്താവിച്ചിരിക്കുന്നു.* "കൊല്ലവർഷം 670-ാമാണ്ടിടയ്ക്കു് വേണാട്ട് രാമവർമ്മരാജാവു് രാജ്യഭാരം ചെയ്തിരുന്നകാലം പാണ്ടിയിൽ രാമപ്പയ്യൻ എന്നൊരു പാളയപ്പട്ടുകാരൻ സൈന്യങ്ങളോടുകൂടി പുലിയൂർക്കുറിച്ചിയിൽ യുദ്ധത്തിനായിട്ട് വന്നു. അന്നു തിരുവിതാംകോട്ടു രാജ്യമന്ത്രിയായിരുന്ന ഇരവിക്കുട്ടിപ്പിള്ള അവരോടു യുദ്ധം ചെയ്തു പോരിൽ മരിച്ചു. ഒടുവിൽ രാമപ്പയ്യനെ രാജാവിന്റെ സേന തോല്പിച്ചയച്ചു. ഈ പോരി

* ഭാഷാചരിത്രം പുറം 146.

നെക്കുറിച്ച് തെക്കൻദിക്കിൽ അക്കാലത്ത് ഉണ്ടാക്കീട്ടുള്ള പാട്ട് ഇപ്പോഴും ദക്ഷിണതിരുവിതാംകൂറിൽ നടപ്പുണ്ട്. അതു തമിഴ്രീതിയായിട്ടു കാണുന്നു." ഇതിൽ പറഞ്ഞിട്ടുള്ള കാലം ഒന്നുകൊണ്ടും യോജിക്കുന്നതല്ല. ഈ വിഷയത്തിൽ പാട്ടിൽനിന്നുതന്നെ വേണ്ട തെളിവു കിട്ടുന്നതിനാൽ സംശയത്തിനു വകയില്ല. കൊല്ലവർഷം എണ്ണൂററിപ്പത്താമാണ്ടാണ് സംഭവം നടന്നതെന്ന് പാട്ടിൽ വ്യക്തമായി പറഞ്ഞിട്ടുണ്ട്.

"നേശമുററകൊല്ലം എണ്ണൂററി ഒരുപതാമാണ്ടു
നിറംപട ആനിമാസം പതിനെട്ടാം തേതിതന്നിൽ"

എന്നു പറഞ്ഞിട്ടുണ്ടല്ലോ. (പുറം 4). എണ്ണൂററി ഒരുപതാമാണ്ടു് എന്നതിനു പകരം "എണ്ണൂററി ഇരുപതാമാണ്ടുതന്നിൽ" എന്നു വായിച്ചതുകൊണ്ട് 820-ാമാണ്ടാണ് സംഭവം നടന്നതെന്ന് ശ്രീമാൻ ആർ. നാരായണപ്പണിക്കർ അവർകൾ അഭിപ്രായപ്പെടുന്നു.* എന്നാൽ മഹാകവി ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ അവർകളാകട്ടെ കൊല്ലവർഷം 810-നു ശരിയായ ക്രിസ്തുവർഷം 1635-ൽ ആണ് സംഭവം നടന്നതെന്നു പറഞ്ഞിട്ടുണ്ട്. തിരുമലനായിക്കന്റെ സേനാനായകനാണ് രാമപ്പയ്യൻ എന്ന് പാട്ടിൽത്തന്നെ വ്യക്തമാക്കിയിരിക്കുന്ന സ്ഥിതിക്ക് 670 എന്നുള്ള കാലഗണനയ്ക്ക് നിവൃത്തി ഇല്ലെന്നും 810-ൽത്തന്നെയാണ് സംഭവം നടന്നതെന്നും ഊഹിക്കുവാൻ ന്യായമുണ്ട്. തിരുമലനായിക്കന്റെ ഭരണം കൊല്ലവർഷം 798-ൽ ആണ് തുടങ്ങിയത്. അദ്ദേഹം കൊല്ലം 810-ൽ തിരുവിതാം

* കേരളഭാഷാസാഹിത്യചരിത്രം രണ്ടാം വാല്യം, പുറം 103.

കൂറിനെ ആക്രമിച്ചതായുള്ള രേഖ താഴക്കുടി പെരിയ വീട്ടു മുതലിയാരുടെ വീട്ടിൽനിന്നു കണ്ടുകിട്ടിയിട്ടുണ്ട്. എണ്ണൂററിപ്പത്താമാണ്ട് വട്ടകപ്പട നാഞ്ചിനാട്ടിൽ വന്നു പലവിധ അക്രമങ്ങൾ ചെയ്തതുകൊണ്ടും കൃഷിനാശങ്ങൾ സംഭവിച്ചതുകൊണ്ടും, ഒരുപ്പൂവാരവും മേൽവാരവും മംഗലം മണക്കുടി ഉൾപ്പെട്ട നാട്ടുകളിൽ ഒഴിഞ്ഞുകൊടുത്ത നീട്ട് ആണ് അതു്.* 809 അവസാനമോ 810 ആദ്യമോ അവർ തിരുവിതാംകൂർ ആക്രമണം തുടങ്ങിയെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. ആദ്യം വേലയ്യൻ എന്ന സേനാനായകൻെറ നേതൃത്വത്തിൽ ആക്രമണം ആരംഭിച്ചെങ്കിലും, വേണാട്ടു സൈന്യം വേലയ്യനെ കൊന്നു വട്ടകപ്പടയെ തോല്പിച്ചുവിട്ടു. (പുറം 5). വേലയ്യൻെറ പരാജയവും മരണവും കേട്ടു തിരുമലനായിക്കൻ വേറൊരു സൈന്യത്തെ കൊല്ലം എണ്ണൂററിപ്പത്ത് അവസാനത്തോടുകൂടി വേണാട്ട്

*"തിരുമലനായക്കർ പടൈ കൊണ്ടുവന്ന ഏതുവരയ് എണ്ണൂററു ഒരുപത്താമാണ്ടു കാർ തരിചു വിഴുന്ത പചാനം പയിരേററുവാൻ കാലവിർ പാടഴിന്തുകൈകൊണ്ട മണവാരിയും ചാ..വും അതിക്കിരാവിയും വിതൈച്ച പുഴക്കോളായ് ഉപ്പോരൈകൈകൊണ്ടും പോതരവു ഇല്ലാമൽകൈകൈകൊണ്ടും നാട്ടിനു നോവുനൊൻപലംകണ്ടരായ് മങ്കലംമുതൽ മണക്കുടിവരൈ രൂപതുംപററുത്തളിചങ്കേതം ഉൾപ്പട്ടനാട്ടാർ കൽക്കുളത്തു നാം ഇരിക്കിൻെറടത്തു വന്തു താകടം പറൈകയിൽ എണ്ണൂററി ഒരുപത്താമാണ്ടു പചാനം, ഒരുപ്പൂമേൽവാരം വേണ്ടാമെൻറു പചാനം മേൽവാരമായ് അളക്കമാറും ചെയ്തു. ഇതു എണ്ണൂററി ഒരുപത്താമാണ്ടു മചിമാതം ഇരുപത്തു ഇരണ്ടാംതേയതി കൽപ്പിത്തമൈക്ക ഇവ്വകൈപ്പടിയെ മങ്കലമുതൽ മണക്കുടിവരൈ പെരുമ്പററു തളിചങ്കേതം ഉൾപ്പട്ട പചാനം മേൽവാരമാക അളക്കമാറും കർപ്പിച്ചു. ഇച്ചെയിതിചൊല്ലി നാഞ്ചിനാട്ടു മങ്കലമുതൽ മണക്കുടിവരൈ പെരുമ്പററുതളിചങ്കേതം ഉൾപ്പട്ട വടവകൈതെൻവീതിനാട്ടാർക്കു നീട്ടു എഴുതിവിടുക എൻറു തിരുവുള്ളമായ നീട്ടു" നാഗമയ്യം സ്റ്റേററ മാനുവൽ വാല്യം 1 പേജ് 302 കൂടെ നോക്കുക.

അക്രമണത്തിനായിട്ടയച്ചു. ആ സൈന്യം രാമപ്പയ്യന്റെ നേതൃത്വത്തിൽ നാഞ്ചിനാട്ടിൽ വന്നു പാളയം അടിച്ച് കണിയാകുളത്തുവച്ച് വേണാട്ടു സൈന്യത്തോട് എതിർത്ത കഥയാണ് ഈ പാട്ടിന്റെ വിഷയം.

ഇതിൽനിന്നു തെളിയുന്നത് എണ്ണൂററിപ്പത്താമാണ്ടു തിരുമലനായിക്കന്റെ സൈന്യം വേണാട്ടിനെ അക്രമിക്കാനുണ്ടായ കാരണം വേലയ്യന്റെ പരാജയവും മരണവുമാണെന്നത്രേ. എന്നാൽ മധുരയിലേ നായിക്കന്മാരുടെ ചരിത്രം എഴുതിയിട്ടുള്ള ചില പണ്ഡിതന്മാർ തിരുവിതാംകൂർ ആദ്യം വിജയനഗരത്തിന്റെയും അനന്തരം മധുരനായിക്കന്മാരുടെയും കീഴിൽ ഇരുന്നുവെന്നും അവരുടെ അധികാരത്തെ മത്സരിച്ചതുകൊണ്ടാണ് ആ അക്രമണം ഉണ്ടായതെന്നും മററും സൂചിപ്പിച്ചുകാണുന്നു. × തിരുമലനായിക്കൻ തിരുവിതാംകൂറിനെ കീഴടക്കി എന്നും നാഞ്ചിനാട്ടുരാജാവിനെ മധുരയിലെ 72 പാളയക്കാരുടെ പ്രധാനിയാക്കി എന്നും ശ്രീമാൻ നാഗമയ്യാ അവർകളും അവതരിപ്പിച്ചിട്ടുണ്ട്. * ഈ പ്രസ്താവനയുടെ യാഥാർത്ഥ്യത്തെ മി. നാഗമയ്യാ വിശ്വസിക്കുന്നില്ലെങ്കിലും ഇതു തെററാണെന്നു ചൂണ്ടിക്കാണിക്കാനും അദ്ദേഹം ശ്രമിച്ചിട്ടില്ല. എന്നാൽ തിരുവിതാംകൂറിനെ കീഴടക്കാൻ മധുരയ്ക്കു് ഒരിക്കലും സാധിച്ചിട്ടില്ലെന്നും തിരുവിതാംകൂർ സ്വതന്ത്രമായി വർത്തിച്ചിരുന്നുവെന്നും പുതിയ സ്റ്റേറ്റുമാനുവലിൽ ശ്രീ. സദസ്യതിലകം ടി. കെ. വേലുപ്പിള്ള അവർകൾ തെളിയിച്ചിട്ടുണ്ട്. +

---

× History of the Nayaks of Madura P. 120.

* സ്റ്റേറ്റുമാനുവൽ വാല്യം 2 പുറം 186—192.

+ State Manuel vol. II. P. 316.

810-ലെ ഈ യുദ്ധത്തിലും തിരുമലനായിക്കന് ജയം കിട്ടിയില്ലെന്നും തിരുവിതാംകൂർ പിന്നീടും മധുരക്കാരോട് എതിൎക്കാൻ സന്നദ്ധമായി സൈന്യസന്നാഹം ചെയ്തു വൎത്തിച്ചിരുന്നുവെന്നും തെളിയിക്കുന്ന രേഖകളും ഉണ്ട്. കൊല്ലം 839 ാമാണ്ട്. (A. D. 1664) തിരുവിതാംകൂർ സന്ദൎശിച്ച ജാൺ ന്യൂഹാഫ് എന്ന ഡച്ചുകാരൻ ഇപ്രകാരം രേഖപ്പെടുത്തിയിട്ടുണ്ട്. "മധുരനായിക്കന്റെ ശക്തി ഭയപ്പെട്ട് തിരുവിതാംകൂർ മഹാരാജാവു് പതിനായിരം നായർപടയെ കൽക്കുളത്തു താമസിപ്പിച്ചിട്ടുണ്ട്."*

രാജ്യശക്തി അനുസരിച്ചുനോക്കുമ്പോൾ തിരുവിതാംകൂർ അന്നു സ്വതന്ത്രമായ ഒരു രാജ്യമായിരുന്നുവെന്ന് ഇങ്ങനെ മനസ്സിലാക്കാവുന്നതാണ്. രാജ്യത്തിന്റെ വിസ്തീൎണ്ണത തുടങ്ങിയുള്ള മററു കാൎയ്യങ്ങളെപ്പററിയും പാട്ടിൽനിന്നു ഗണ്യമായ ചില തെളിവുകൾ കിട്ടുന്നു. ഈ അംശത്തെ മററു രേഖകളുമായി താരതമ്യപ്പെടുത്തി ചില പ്രധാന സംഗതികൾ ഇവിടെ വിവരിക്കാം. സാധാരണബോധം അനുസരിച്ച് അന്നു വേണാടിന്റെ വടക്കെ അതിൎത്തി ഇടവാ ആയിരുന്നു. എന്നാൽ വാസ്തവമാകട്ടെ ദേശിങ്ങനാടെന്നും കൊല്ലമെന്നും പറയുന്ന ദേശം എന്നും വേണാടിന്റെ അഖണ്ഡമായ ഒരു ഭാഗമായിരുന്നു. ഈ പാട്ടനുസരിച്ചു 810-ൽ സൈന്യസന്നാഹം ചെയ്ത സ്ഥലങ്ങളുടെ പേരു പറയുന്നതിൽ നിന്ന് ഈ വസ്തുത വ്യക്തമായി തെളിയുന്നുണ്ട്. "കൊല്ലം കല്ലട പൊന്നാററിങ്കൽ ചിറയിൻകീഴ്" എന്നു തുടങ്ങുന്ന പാട്ട് ഈ അംശത്തിൽ വേണ്ട തെളി

* Churchill's Collection of Voyages and Travels. Vol. II., Page 228.

വാണ്. (പുറം 42). വേണാടിന്റെ വടക്കെഅററമായി പറഞ്ഞിരിക്കുന്ന ഭാഗങ്ങൾ കൊല്ലവും കല്ലടയുമാണ്. ചരിത്രബോധമില്ലാത്ത പാട്ടുകാർ വായിൽവന്നപ്രകാരം ഈ ദേശങ്ങളുടെ പേരു പറഞ്ഞതല്ലെന്ന് ഈ പാട്ടു ശ്രദ്ധിച്ചു വായിച്ചാൽ മനസ്സിലാകും. ഈ വിഷയത്തെ സംബന്ധിച്ച് സകല പ്രമാണങ്ങളും പരിശോധിച്ചുകൊണ്ട് ഞാൻ 1114 ലെ ശ്രീചിത്രയുഗം വിശേഷാൽപ്രതിയിൽ എഴുതിയിരുന്ന ലേഖനത്തിൽ വേണാട്ടിന്റെ വിസ്തീർണ്ണതയെപ്പററി വേണ്ട പോലെ വ്യക്തമാക്കിയിട്ടുണ്ട്. കൊല്ലവർഷം 860-ാമാണ്ട് രവിവർമ്മ വേണാട്ടു മൂപ്പേററപ്പോൾ അദ്ദേഹം ദേശിങ്ങനാട്ടും മൂപ്പേററുവെന്നുള്ളതുകൊണ്ട് അക്കാലത്തും കൊല്ലം വേണാട്ടിന്റെ ഒരു ഭാഗമായിരുന്നുവെന്നും വ്യതിരക്തമായിരുന്നില്ലെന്നും തെളിയുന്നതാണ്. *കൊല്ലം 871 ൽ പുലപ്പേടിയും മണ്ണാപ്പേടിയും മാററാനായി പ്രസിദ്ധപ്പെടുത്തിയ രാജശാസനത്തിൽ തിരുവിതാംകൂറിന്റെ എലുക തോവാളയ്ക്കും കണ്ണേററിയ്ക്കും ഇടയ്ക്കെന്നു വ്യക്തമായി പറഞ്ഞിരിക്കുന്നു. + ഇതുകൊണ്ട് പാട്ടിൽ കാണുന്ന ഈ പ്രസ്താവത്തിൽ അശേഷം സംശയത്തിനവകാശമില്ല.

---

* Kerala Society Papers page 341.

\+ "കന്നിവിയാഴം നിൻറ കൊല്ലം ൮൭൧-മാണ്ട് തൈമാസം ൨൨-നു ചനിയാഴ്ചയും ചതയവും പൂർവപക്കിഴത്തു പിറതിപതവും ചിങ്കക്കരണവും പരികനാമയോകവും ഇന്നാളിൽ വീരകേരളവർമ്മ ചിറവാമൂത്തതമ്പിരാൻ കൽക്കുളത്തു എഴുന്നരുളി ഇരുന്നരുളി കല്പിത്ത പടിക്കു രണ്ടുവക ചകംചേറവുംകൂടി കല്പിത്ത മൊഴിയാവിതു· തോവാളക്കുമേക്കു കണ്ണേററിക്കുകിഴക്കു കടലിനും മലെക്കും അകപ്പെട്ട നാട്ടിൽ പുലപ്പേടിയും മണ്ണാപ്പേടിയും ഇല്ല എന്നു തമ്പിരാൻ തിരുവുള്ളം പററി കല്പിച്ചുപടിക്കു വെട്ടിനാട്ടിയ കല്ലുക"(T.A. S. Vol VII)

കണിയാകുളം യുദ്ധം നടന്ന കാലത്തു് വേണാട്ടിൽ അധിപത്യം വഹിച്ചിരുന്നതു് തൃപ്പാപ്പൂർ കീഴ്പേരൂർ ശ്രീവീരഇരവി ഇരവിവമ്മ ചിറവാ മൂത്തതിരുവടിയായിരുന്നു. അദ്ദേഹം 786 മുതൽ 838 വരെ ചിറവാ മൂപ്പു വഹിച്ചിരുന്നതായി ചില രേഖകളിൽനിന്നു് ഊഹിക്കാം.* എന്നാൽ രവിവമ്മ മഹാരാജാവിനോടു ചേന്നു് ദേശിംഗനാട്ടു് മൂത്തതിരുവടിയായ ശ്രീവീര ഉണ്ണിക്കേരളവമ്മയും ഭരണകാൎയ്യങ്ങൾ വഹിച്ചിരുന്നുവെന്നു തെളിയിക്കുന്ന രേഖകളുണ്ടു്. പാട്ടിന്റെ അടിയിൽ "പാശമൊത്തരവിതിരുമരുകരാണ്ട" എന്നു പറഞ്ഞിരിക്കുന്നതു് രവിവമ്മയുടെ മരുമകനായ ഉണ്ണിക്കേരളവമ്മയെ പരാമശിക്കുന്നതായി കരുതണം. അന്നത്തെ മഹാരാജാവിനെ നാമനിർദ്ദേശം ചെയ്യാനായി മാൎത്താണ്ഡവമ്മയെന്നു പാട്ടിന്റെ ചില മാതൃകകളിൽ കാണുന്ന പാഠങ്ങൾ പ്രമാദംകൊണ്ടായിരിക്കാനേ തരമുള്ളൂ. അഥവാ ആ ഭാഗങ്ങൾ അനന്തരകാലത്തു് മാൎത്താണ്ഡവമ്മയെന്നു പേരുള്ള മററു മഹാരാജാക്കന്മാർ നാടുവാണപ്പോൾ ചരിത്രദൃഷ്ടി കൂടാതെ അവിധത്തിൽ നാമനിർദ്ദേശം ചെയ്തതായിരിക്കാമെന്നും കരുതാം. ഏതായാലും മററനേകം രേഖകളിൽനിന്നു് അന്നു നാടുവാണിരുന്നതു് രവിവമ്മയും ഉണ്ണിക്കേരളവമ്മയും ആയിരുന്നുവെന്നു തെളിയുന്ന സ്ഥിതിക്കു് ഈ വിഷയത്തിൽ സംശയം അവശ്യമില്ല.

ഇരവിക്കുട്ടിപ്പിള്ളയെപ്പററി ചിന്തിക്കുന്നതിനു് മുൻപു അന്നത്തെ ചരിത്രസംഭവങ്ങളെക്കുറിച്ചു് ഈ കൃതിയിൽ

* Kerala Society Papers വാല്യം ഒന്നു് പേജ് 10. ററി. കെ. വേലുപ്പിള്ള സ്റ്റേററുമാനുവൽ വാല്യം II പുറം 185.

നിന്നും ലഭിക്കാവുന്ന പ്രധാനപ്പെട്ട ചില വിവരങ്ങളെയും കൂടി സൂചിപ്പിക്കാം. രാജധാനി കൽക്കുളമായിരുന്നുവെന്നു മററു പല പ്രകാരത്തിൽ തെളിയുന്നതുപോലെ ഈ പാട്ടിൽ നിന്നും കാണാവുന്നതാണു്.

"പണ്ടുപോൽ വഞ്ചിവേന്തൻ
പരിചുടൻ കൽക്കുളത്തിൽ
അണ്ടർകോമനെപ്പോലെ
അവനിയാണ്ടിരിക്കും നാളിൽ" (പുറം 5)

രാജധാനിയോടടുത്തുള്ള ചെണ്ടപ്പടവീടായിരുന്നു തിരുവിതാംകൂർ പാളയസ്ഥലം. കൽക്കുളത്തിനടുത്തുള്ള ഉദയഗിരിക്കോട്ട അന്നും ശക്തികേന്ദ്രമായിരുന്നു. (പുറം 15). ഈ ഉദയഗിരിക്കോട്ട ആദ്യമായുണ്ടായതു് 766-ാമാണ്ടിടയ്ക്കായിരുന്നു. (കേരളാസൊസൈററി പേപ്പർ). കൽക്കുളത്തുള്ള മഹാദേവർക്ഷേത്രം രാജധാനിയിലേ പ്രധാനമായ ആരാധനാസ്ഥലമായിരുന്നു. (പുറം 22). വേണാട്ടിൽ ശക്തിയായ സൈന്യസന്നാഹവും അതിനു വേണ്ട സംഭാരങ്ങളും ഉണ്ടായിരുന്നു. യുദ്ധവർണ്ണനയിൽനിന്നും ഇതു സ്പഷ്ടമായി കാണാവുന്നതാണു്. ആനയും, കുതിരയും, കുഴൽക്കാരും, അമ്പും വില്ലും ഉപയോഗിക്കുന്നവരും, കുന്തക്കാരും ചേർന്നുള്ള സൈന്യത്തിൻെറ ഘോഷയാത്ര പല വിധത്തിലുള്ള വാദ്യങ്ങളുടെ മേളംകൊണ്ടും കാഹളശബ്ദംകൊണ്ടും ആരെയും ഭ്രമിപ്പിക്കത്തക്കതായിരുന്നു. യുദ്ധവർണ്ണന സാഹിത്യഗുണചിന്തയിൽ ഇനിയും പരാമർശിക്കേണ്ടിയിരിക്കുമെന്നുള്ളതിനാൽ ഇവിടെ തുടരുന്നില്ല. സ്വാതന്ത്ര്യമായ വേണാടിൻെറ പൗരുഷപൂർണ്ണമായ ശക്തിയുടെ കാഹളാരവബഹളമായ ഘോഷയാത്ര ഈ ഗ്രന്ഥത്തിൻെറ മർമ്മഭാഗമാണു്.

ഇനിയും ഈ പാട്ടിൻെറ നായകനും തിരുവിതാംകൂർ സൈന്യത്തിൻെറ അന്നത്തെ നായകനും വേണാട്ടിൻെറ വീരചരിതത്തിൻെറ ഉജ്ജ്വലനായകനുമായ ഇരവിക്കുട്ടിപ്പിള്ളയെപ്പററിയാണു ചിന്തിക്കേണ്ടതു്. അന്നു് മഹാരാജാവിനു് ഉപദേശകന്മാരായി മന്ത്രിമാരായ എട്ടു പേരുണ്ടായിരുന്നു.

"മന്ത്രിണഃ സപ്ത ചാഷ്ടൗ വാ
പ്രകുർവ്വീത പരീക്ഷിതാൻ"

എന്ന മനുസ്മൃതി അനുസരിച്ചായിരിക്കണം എട്ടു മന്ത്രിമാരുടെ ആലോചനയോടുകൂടി മഹാരാജാവു് അന്നു ഭരണം നടത്തിപ്പോന്നതെന്നു വിചാരിക്കണം.

"അരചാണ്ട മണവാളൻ ആനവഞ്ചിവേന്തരുടെ
വേന്തരുടെ തുരതനിലേ വീരരെട്ടു ചേർകളുണ്ടു" (പുറം 70)

ആ എട്ടു പേർ ഇടത്തറത്തേവനും, കോതമൂരുകനും, കലയപ്പെരുമാളും, കുളത്തൂർ രാമനും, ശങ്കുക്കുമാരനും, വീരൻകേശവനും, ഈശ്വരൻ തേവനും, ഇരവിക്കുട്ടിപ്പിള്ളയും ആയിരുന്നു.(പുറം 65). ഈ എട്ടുപേരിലും "കണ്ണാനതുര" പ്രധാനമന്ത്രിയായ ഇരവിക്കുട്ടിപ്പിള്ളയാണു്. അദ്ദേഹത്തിൻെറ ചരിത്രം ഈ പാട്ടിൽ ഏതാണ്ടു പൂർണ്ണമായിത്തന്നെ കിട്ടുന്നുണ്ടു്. പിള്ളയുടെ അമ്മയുടെ പേരു് ഉമയെന്നായിരുന്നു. സന്താനമില്ലാഞ്ഞു ദുഃഖിച്ചു വളരെ വ്രതോപവാസങ്ങൾ അനുഷ്ഠിച്ച ഫലമായിട്ടാണു പിള്ള ജനിച്ചതെന്നു പറഞ്ഞിരിക്കുന്നു. വിദ്യാഭ്യാസം ചെയ്യിക്കാൻ ബാല്യത്തിൽത്തന്നെ പിള്ളയെ ഒരാചാര്യൻെറ നിയന്ത്രണത്തിലാക്കി. അദ്ദേഹം ഗ്രന്ഥവും, മലയാഴ്മയും, ചെന്തമിഴും, സംസ്കൃതവും, മണിപ്രവാളവും, ശാസ്ത്രങ്ങളും പഠിച്ചതായി

പ്രസ്താവിച്ചിരിക്കുന്നു. 16-ാമത്തേ വയസ്സിൽ മന്ത്രിപ്പട്ടം ലഭിച്ച് അച്ഛനമ്മമാരോടൊത്തു വസിച്ചതായി പറഞ്ഞിട്ടുണ്ട്. പതിനാറാം വയസ്സിൽ മന്ത്രിപദം ലഭിച്ചതായി പറഞ്ഞിരിക്കുന്നതുകൊണ്ട് പാരമ്പര്യമായി പിള്ളയുടെ കുടുംബത്തിനു മന്ത്രിപദം അവകാശപ്പെട്ടിരുന്നുവെന്ന് ഊഹിക്കണം. ഈ വിവരവും, പിള്ളയുടെ വീടും ഇന്നത്തേ അരുമനഅമ്മവീടും തമ്മിൽ ഗാഢമായ ബന്ധമുണ്ടെന്നും, അവക്ക് തലക്കുളത്തു് അമ്മവീടുമായിട്ടു ചാർച്ച ഉണ്ടെന്നും ഓക്കുമ്പോൾ ചില ഊഹങ്ങൾക്ക് അവകാശമുണ്ട്. പാട്ടിൻെറ ഒരു പാഠം അനുസരിച്ച് ഇരവിക്കുട്ടിപ്പിള്ള മഹാരാജാവിൻെറ മകനായിരുന്നുവെന്നുള്ളതും സ്മരിക്കേണ്ടതാണ്. ആ കഥ നില്ക്കട്ടെ. പിള്ള വെറും പാരമ്പര്യംകൊണ്ടു മാത്രമല്ല മന്ത്രിപദത്തിനവകാശി ആയതെന്നു ഈ പാട്ടു തെളിയിക്കും. മററു മന്ത്രിമാക്കെല്ലാം അദ്ദേഹത്തിൻെറ പേരിൽ അസഹ്യമായ അസൂയ തോന്നത്തക്കവണ്ണം പിള്ളയിൽ മഹാരാജാവിൻെറ പ്രീതി പതിഞ്ഞിരുന്നു. പിള്ളയെപ്പററി ഓക്കുമ്പോൾ ഏററവും പ്രധാനമായി മനസ്സിൽ വരുന്നതു് അദ്ദേഹത്തിൻെറ സ്ഥൈര്യവും സ്വദേശസ്നേഹവുമാണ്. മഹാന്മാരായ അനവധി യോദ്ധാക്കന്മാരുടെ ജന്മംകൊണ്ടു ധന്യതയാന്ന വേണാട്ടിൽ ഇരവിക്കുട്ടിപ്പിള്ളയോളം ധീരനായ ഒരു യോദ്ധാവു് വേറേ ഉണ്ടായിട്ടില്ലെന്നു പറയാം. പാണ്ടിപ്പടയോടു് എതിരിടണമെന്നും അതിൽ ഇടംകൈയ്യായും വലംകൈയ്യായും തങ്ങൾ നില്ക്കാമെന്നും മററു മന്ത്രിമാർ പറഞ്ഞപ്പോൾ താൻ നെററിക്കൈയ്യായി നില്ക്കാമെന്നു് ഇദ്ദേഹം സ്വയമേററു. അതു് മന്ത്രിപ്രധാനനായ തൻെറ കത്തവ്യമാണ് എന്നായി

രൻ പിള്ളയുടെ വിശ്വാസം. അതിൽനിന്ന വരാവുന്ന ആപത്തുകളെപ്പററി ധീരനായ പിള്ള അല്പംപോലും ആലോചിച്ചില്ല. തൻെറ നിശ്ചയത്തെ എതിർത്തുനിന്ന കൊണ്ടു് അമ്മയും ഭാൎയ്യയും ചെയ്ത അഭ്യപേക്ഷകളൊന്നും പിള്ള ചെവിക്കൊണ്ടില്ല. ഭയങ്കരമായ ദുശ്ശകുനങ്ങൾ കണ്ടതുപോലും പിള്ളയെ നിശ്ചയത്തിൽനിന്നും വ്യതിചലിപ്പിച്ചില്ല.

ഏഴുകടൽക്കപ്പുറത്തെ ഇരുമ്പറയും പൂട്ടിവെച്ചു്
ഇരുമ്പറയ്ക്കുള്ളിരുന്നാലും എമനുടയ തൂതർവന്താൽ
എമനുടയ തൂതർ വന്താൽ ഇല്ലെയെൻറാൽ വിടുവാരാ?

എന്നാണു് അദ്ദേഹത്തിൻെറ വിശ്വാസപ്രമാണം. അതിനാൽ യാതൊരു മനശ്ചാഞ്ചല്യവും കൂടാതെ കുളിച്ചു നിത്യകൎമ്മങ്ങൾ കഴിച്ചു് ഉടുത്തു കച്ചകെട്ടി, അമ്മയോടും ഭാൎയ്യയോടും യാത്രയും ചോദിച്ചു ദേവിയെ പ്രാൎത്ഥിച്ചു തൻെറ കുതിരപ്പുറത്തു കയറി പ്രധാനമന്ത്രിയുടെ പദവിക്കു ചേൎന്ന അലങ്കാരാഡംബരങ്ങളോടുകൂടി മഹാരാജാവിനെ മുഖംകാണിച്ചു. ആക്രമണത്തിൽ തിരുവിതാംകൂറിനെ രക്ഷിച്ചുകൊള്ളാമെന്നും, രാമപ്പയ്യനെ വിരട്ടി ഓടിച്ചുകൊള്ളാമെന്നും, തനിക്കു പത്മനാഭൻ സഹായമുണ്ടെന്നും മഹാരാജാവിനെ അദ്ദേഹം സമാശ്വസിപ്പിച്ചു. പിള്ളയുടെ വാക്കു് ആ അവസരത്തിൽ അത്യന്തമായ പൌരുഷം തുളുമ്പി വിളങ്ങുന്നു.

"മെട്ടില്ലാപ്പടകൾ മടിന്താലും വട്ടകപ്പട
തൊട്ടിയപ്പടകൾ തുടന്താലും ചുട്ടമ്പാണങ്കൾ
പൊട്ടിയേ തലകൾ പൊടിന്താലും പൊൻകാശു പണം
കെട്ടിയെ കൊട്ടുത്തു കടന്താലും ചമക്കളത്തിൽ
വടിവൊടു കൊടി കുട അണിചെരുമിടവെൻറിനി
ഒരു കുറൈവരായ്‌വണ്ണം വാത്താരം കുട്ടിവെട്ടി
വടുകർ കോട്ടയും ഇളക്കി,വിട്ടുവിടുവേൻ
പാക്കിയമില്ലാമൽ പോനാൽ പരന്തേറി വെട്ടിവിടുവേൻ മന്നാ"

ഇതിൽ അന്ത്യപാദം വീരകരുണരസങ്ങൾ ഒരുപോലെ മേളിച്ചു പിള്ളയുടെ പൗരുഷചരിത്രത്തെ നല്ലതുപോലെ വ്യഞ്ജിപ്പിക്കുന്നു. പ്രധാനമന്ത്രിയായ ഇരവിക്കുട്ടിപ്പിള്ള സർവ്വപ്രധാനനായ യോദ്ധാവായി ചീറുംപുലിയെപ്പോലെ യുദ്ധംചെയ്തുതുടങ്ങി. ഈത്താംകാട്ടു പാളയത്തിലിരുന്ന വടുകപ്പട പിള്ളയുടെ സൈന്യത്തെ കണിയാകുളത്തുവച്ച് എതിരിട്ടു. പിള്ളയുടെ നായകത്വംകൊണ്ടും തിരുവിതാംകൂർ സൈന്യത്തിൻെറ സാമർത്ഥ്യംകൊണ്ടും വടുകപ്പട വല്ലാതെ വിഷമിച്ചു. അപ്പോഴാണു ദ്രോഹാലോചനയിൽ ഏർപ്പെട്ടിരുന്ന മററു മന്ത്രിമാർ പിള്ളയെ വിട്ട് അടുത്തുള്ള മല യേറിക്കളഞ്ഞത്. സ്വയം രക്ഷ പ്രാപിക്കാൻ ആശയി ല്ലാതെ, മററുള്ളവരുടെ ചതിവിനെ വകവയ്ക്കാതെ, വേണാ ടിൻെറ അഭിമാനത്തെ പാലിക്കാൻ നിശ്ചയിച്ചു ധീരത യോടെ യുദ്ധം ചെയ്ത മന്ത്രിയുടെ മുഖത്തുനിന്ന് അപ്പോൾ പുറപ്പെടുന്ന വാക്കുകൾ കേൾക്കേണ്ടവയാണ്.

"പിരിയമൊടു വേണാടുതന്നിലാണ്ട മന്നവരു
പിടിചോറു തന്തെന്നെ വളത്താർ

*  *  *  *  *

മന്തിരിയായ് പിറന്തോരു നാമിനി
മാററാനെക്കണ്ടോടുകിതാൺമയോ?"

എന്നും മററും ഗർജ്ജിച്ചുകൊണ്ടു ശൗര്യത്തോടുകൂടി വീണ്ടും എതിർത്ത് അത്യന്തം ഭയങ്കരമായ യുദ്ധമുണ്ടായി. എന്നാൽ സ്വപക്ഷീയരുടെ ചതിവിൽപ്പെട്ട് ഒരു കുതിരക്കാരൻെറ വെട്ടേററ് ആ മഹാധീരൻ ശിവലോകം പ്രാപിച്ചു. ശത്രു ക്കൾ താൽകാലികമായ ജയംകൊണ്ടു മദിച്ചു; എങ്കിലും വേണാടിനെ വെല്ലാൻ ശക്തിയില്ലാതെയും പ്രതികാരം

സാധിച്ചതിൽ സംതൃപ്തി പൂണ്ടും പിള്ളയുടെ തലയും വെട്ടി ക്കൊണ്ടു തിരിച്ച് ഈത്താംകാട്ട പാളയത്തിലേക്ക പോയി. ഇങ്ങനെ തീരെ അർഹിക്കാത്ത വിധത്തിൽ ജീവനാശം സംഭവിച്ച പിള്ളയുടെ ചരിത്രം ഒരു മഹായോധാവി ൻെറയും രാജ്യസ്നേഹിയായ ഒരു മഹാധീരൻെറയും കത്തവ്യസ്ഥിരനായ ഒരു മഹാമന്ത്രിയുടെയും ധന്യസ്മരണ കളെ സൃഷ്ടിച്ചു. പിള്ളയെപ്പററിയുള്ള ബഹുമാനം അദ്ദേ ഹത്തിൻെറ നാട്ടുകാരായ അനുചരന്മാക്ക് മാത്രമല്ല വൈരി കൾക്കും ധാരാളം ഉണ്ടായിരുന്നുവെന്ന് ഈ പാട്ട തന്നെ തെളിയിക്കുന്നു. പട്ടിൽ പൊതിഞ്ഞു വിജയചിഹ്നമായി കാഴ്ചവച്ച പിള്ളയുടെ തല കണ്ടിട്ട തിരുമലനായിക്കനു പോലും അസഹ്യമായ വേദന ഉണ്ടായി.

"അമ്മോ ഇന്ത തുരയെപ്പോലെ
അവനിതന്നിൽ ഒരുവരുണ്ടോ?
ചെയ്യും.തിറവീരൻ ഇവരെ നിങ്കൾ
ചെറഞ്ഞുപ്പിടിത്തിങ്കെ കൊടുവരാമൽ
കയ്യും എഴമ്പിച്ചോം ഇവരെ വെട്ട
കണ്ടപോതു മനം ഇരങ്കിലയോ?
വയ്യംപുകഴ്ന്തിട്ടും ഇവരുടയ
വയിരപ്പണിയിട്ട കാതഴകോ?
കേതി മുടിന്താരു മുടി അഴകോ
ക്രൻറ കസ്തൂരിപ്പൊട്ടഴകോ
ഏതുചൊല്ലിപ്പാറേൻ ഇവരഴകെ
ഇനിമേൽ നിനന്താക്കാൽ പലനമുണ്ടോ?
പോതമറിയാമൽ രാമപ്പയ്യൻ
ചോരിൽ ചതിയാക കൊന്നും പോട്ടാൻ."

ഇപ്രകാരം തിരുമലനായിക്കൻ വിലപിക്കണമെങ്കിൽ പിള്ള യെപ്പററി അദ്ദേഹത്തിനെന്തു മതിപ്പുണ്ടായിരിക്കണമെന്ന്

ഊഹിക്കാവുന്നതാണല്ലോ? ഇരവിക്കുട്ടിപ്പിള്ളയുടെ ശവസംസ്കാരം ശത്രുപാളയത്തിൽനിന്നു കാളിനായർ ചെന്നു തലകൊണ്ടുവന്നതിനു ശേഷം മഹാരാജാവു് എഴുന്നെള്ളിയിരുന്നാണു നിർവഹിച്ചതു്. ഇതിൽനിന്നും മഹാരാജാവിൻെറ ഔദാര്യവും പ്രജാവാത്സല്യവും പ്രകാശിക്കുന്നതുപോലെതന്നെ പിള്ള അർഹിച്ച ബഹുമതിയും രാജപ്രീതിയും തെളിയുന്നുണ്ടു്.

സാധാരണയായി കാവ്യങ്ങളിൽ നായകൻ കഴിഞ്ഞാൽ പിന്നെ കൂടുതൽ പ്രാധാന്യം അർഹിക്കുന്നതു പ്രതിനായകനാണു്. ഈ പാട്ടിലാകട്ടെ പ്രതിനായകനായ രാമപ്പയ്യനെപ്പററി പ്രധാനമായി പ്രതിപാദിച്ചിട്ടില്ല. രാമപ്പയ്യൻ തിരുമല നായ്ക്കൻെറ പ്രശസ്തനായ മന്ത്രിയും, സേനാനായകനും ആയിരുന്നു. ഇതിനും പുറമേ "രാമപ്പയ്യൻ അമ്മാനൈ" എന്ന തമിഴ്പാട്ടിൽ വർണ്ണിക്കപ്പെട്ടിട്ടുള്ള പ്രകാരം മഹാപദാനങ്ങൾകൊണ്ടു് അദ്ദേഹം പ്രശസ്തചരിതനായിരുന്നുവെങ്കിലും വേണാടിൻെറ വീരചരിതത്തെ പാടാൻ ഉദ്യമിച്ച പുലവന്മാർ അത്യാവശ്യം ഉള്ളിടത്തോളം മാത്രമേ രാമപ്പയ്യൻെറ കാര്യം ഈ പാട്ടിൽ അവതരിപ്പിച്ചിട്ടുള്ളു. പ്രതിനായകനെപ്പററിയുള്ള ഗണന ഇങ്ങനെ അപ്രധാനമായിത്തള്ളിയെങ്കിലും നായകനായ ഇരവിക്കുട്ടിപ്പിള്ളയോളം തന്നെ ഏതാണ്ടു പ്രാധാന്യം വഹിക്കുന്ന ഒരു ഉപനായകൻ പാട്ടിൻെറ അവസാനഘട്ടത്തിൽ പ്രത്യക്ഷപ്പെടുന്നു. അതിബാല്യത്തിൽത്തന്നെ ഇരവിക്കുട്ടിപ്പിള്ള എടുത്തു വളർത്തിപ്പോന്ന കാളിനായർ ധൈര്യംകൊണ്ടും യോദ്ധാക്കന്മാൎക്കു് ഉചിതമായ പൗരുഷശക്തികൊണ്ടും സ്വസ്വാമിയോടു സാമ്യം വഹിച്ചിരുന്നു. പിള്ള യുദ്ധത്തിനു പോയ അവ

സരത്തിൽ സ്വാമികാൎയ്യമായി തിരുവനന്തപുരത്തു് പോയിരുന്ന ആ വീരയോദ്ധാവിനു പിള്ളയോടുകൂടി യുദ്ധത്തിനു പോകാൻ സാധിച്ചില്ല. യുദ്ധത്തിൽ സംഭവിച്ച അപത്തുകളെപ്പററി തിരുവനന്തപുരത്തുവച്ചു കേട്ടു ഭഗ്നാശയനായി എങ്ങും നിൽക്കാതെ കാളിനായർ കൽക്കുളത്തേയ്ക്കു് ഓടിത്തുടങ്ങി. അദ്ദേഹം കാണിയാകുളത്തിൽ ചെന്നു പിള്ളയുടെ മരണവാൎത്ത അറിഞ്ഞു് ദുഃഖാൎത്തനായി മണ്ണിൽ വീണു ഉരുണ്ടു കേണുതുടങ്ങി. അഞ്ചുവയസ്സുതൊട്ടുതന്നെ വളൎത്തിയ മഹാൻെറ മരണത്തിനുശേഷം തനിക്കു ജീവിക്കാൻ ആഗ്രഹമില്ലെന്നു പറഞ്ഞു് അയാൾ മുറയിട്ടു. എന്തുതന്നെ ആയാലും തൻെറ സ്വാമിയുടെ തല ശത്രുക്കളുടെ പാളയത്തിൽച്ചെന്നു തിരിച്ചുകൊണ്ടുവരുന്നതാണെന്നു് അയാൾ പ്രതിജ്ഞ ചെയ്തു. അപ്രകാരം ചെയ്യുന്നതിനു മഹാരാജാവിൻെറ കല്പനയോടുകൂടി അയാൾ ചെണ്ടപ്പടവീട്ടിൽ നിന്നു പുറപ്പെട്ടു് ചീറുംപുലിയെപ്പോലെ ഔത്താംകാട്ടു പാളയത്തിൽ ചെന്നു് നിൎഭയമായി പ്രവേശിച്ച അയാളെക്കണ്ടു് ഈ മലയാളി എവിടെനിന്നു വന്നു എന്നു് വടുകപ്പട അന്വേഷണം തുടങ്ങി. എതിൎക്കുന്നവരെ താൻ മൃത്യുവിനയയ്ക്കുമെന്നു ഗൎജ്ജിച്ചുകൊണ്ടു് കാളിനായർ കടന്നു ചെന്നു. സാഹസിയായ കാളിനായരെ അവർ രാമപ്പയ്യൻെറ അടുക്കലേയ്ക്കു കൊണ്ടുപോയി. അവിടെച്ചെന്ന നായർ പൗരുഷമൂൎത്തിയായി വിളങ്ങി. അയാളുടെ വീൎയ്യപ്രഭാവം കണ്ടും സ്വാമിയുടെ തലകൂടാതെ തിരിച്ചുപോകയില്ലെന്ന പ്രതിജ്ഞ കേട്ടും രാമപ്പയ്യനു് അയാളുടെ പേരിൽ അസാമാന്യമായ ബഹുമതിയുണ്ടായി. ഇത്ര കൃതജ്ഞതയും സ്വാമിഭക്തിയുമുള്ള യോദ്ധാക്കന്മാർ ഉള്ളിടത്തോളംകാലം വേണാട്ടു

ജയിക്കാൻ സാദ്ധ്യമല്ലെന്നു മധുരസേനാനായകനു മനസ്സിലായി. കാളിനായർ തൻെറ കീഴിൽ സൈന്യസേവനം സ്വീകരിക്കുകയാണെങ്കിൽ നല്ല ശമ്പളം കൊടുക്കാമെന്നു രാമപ്പയ്യൻ പറഞ്ഞു. അതിനുള്ള കാളിനായരുടെ ഉത്തരം

"ഉചിതമില്ലാച്ചോറുമുണ്ട് ഇങ്കെ നാൻ നില്പതില്ലെ
തന്തുവിടവേണമെന്തൻ യജമാനൻ തലയെ
ഉണ്ടുവരും മുന്നെയെൻറു കാളിനായർ ചൊന്നാൻ"

എന്നായിരുന്നു. നായരുടെ പൗരുഷപ്രഭാവത്തിൽ സന്തുഷ്ടനായ രാമപ്പയ്യൻ പാളയത്തിൽച്ചെന്നു് ഇരവിക്കുട്ടിപ്പിള്ളയുടെ തല നോക്കിയെടുത്തുകൊള്ളാൻ സമ്മതിച്ചു. അവിടെ തല കാണാതെ വിഷമിച്ച കാളിനായൎക്കു രാമപ്പയ്യൻ പ്രത്യേകമായി സൂക്ഷിച്ചിരുന്ന ശിരസ്സും, പല സമ്മാനങ്ങളും കൊടുത്തു യാത്രയാക്കി. ഇങ്ങനെ ശത്രുക്കളാൽപ്പോലും സമ്മാനിതനായ ആ വീരൻ ഉടൽപൂണ്ട കൃതജ്ഞതപോലെ സ്വാമിയുടെ തല കൊണ്ടുവന്നു മഹാരാജാവിൻെറ തിരുമുൻപിൽ വച്ചു നമസ്കരിച്ചു. പിള്ളയുടെ മാതാവിനെക്കൂടി വരുത്തി എഴുന്നള്ളിയിരുന്നു ശവസംസ്കാരാദികൎമ്മങ്ങൾ നടത്തിയശേഷം മഹാരാജാവു കാളിനായൎക്കു കുഞ്ചോംകോട്ട് ഏലായിൽ കരമൊഴിവായി വസ്തുക്കൾ വിട്ടുകൊടുത്തു. കാളിനായരുടെ വീരത്വം ഇപ്രകാരം നിസ്തുലമായ ശോഭ വഹിച്ചു പാട്ടിൻെറ ഉത്തരഭാഗത്തെ ആദ്യഘട്ടത്തിൽനിന്നും ഒട്ടും കുറയാത്ത രീതിയിൽ ആസ്വാദ്യമാക്കിതീൎക്കുന്നു.

ഇനിയും ഈ പാട്ടിൻെറ കവിതാഗുണത്തെപ്പററിയാണു പറവാനുള്ളതു്. ഇതിൻെറ രൂപത്തെപ്പററി പ്രസ്താവിച്ചപ്പോൾ മുൻപു് ഈ വിഷയത്തെ സംബന്ധിക്കുന്ന

ചില കാര്യങ്ങൾ പറഞ്ഞുകഴിഞ്ഞു. ഇവിടെ അതുകൊണ്ടു സാധാരണ ദൃഷ്ടിയവലംബിച്ചു ചില കാര്യങ്ങളാണു പറയുന്നത്. നാടൻപാട്ടുകൾ സാഹിത്യവിദ്യാർത്ഥികളുടെ സവിശേഷമായ ശ്രദ്ധയെ അവകാശപ്പെടുന്നുണ്ടെന്നു് ഇന്നു സാമാന്യമായി സമ്മതി സിദ്ധിച്ചിട്ടുള്ളതിനാൽ ഈ പാട്ടിലേക്കു ശ്രദ്ധ പതിപ്പിക്കുന്നതിനു പ്രത്യേകമായ പ്രേരണ ആവശ്യമില്ല. തിരുവിതാംകൂർ ചരിത്രത്തിലെ പ്രധാനമായ ഒരു സംഭവത്തെ അസ്പദമാക്കിയുള്ള ഒരു പാട്ടായതുകൊണ്ടു ചരിത്രാന്വേഷകന്മാരും സ്വയം ഇതിൽ കൗതുകം പ്രകടിപ്പിക്കുമെന്നു വിശ്വസിക്കാം. എന്നാൽ സാമാന്യമായ ഇത്തരം ശ്രദ്ധയല്ല സാഹിത്യവിഷയകമായി നോക്കുമ്പോൾ ഈ പാട്ട് അവകാശപ്പെടുന്നത് എന്നാണു് ഇവിടെ ചൂണ്ടിക്കാണിക്കാനുള്ളത്. പുതിയ പുതിയ സാഹിത്യശൈലികളും പ്രസ്ഥാനഭേദങ്ങളുംകൊണ്ടു് ആളുകൾ ഭ്രമിക്കുന്ന ഈ കാലത്തു പഴയതിനോടു് അവജ്ഞ പരിഷ്കാരത്തിന്റെ സഹചാരിയായി പ്രചരിച്ചുതുടങ്ങിയിട്ടുണ്ടു്. അത്തരം മനോഗതികൾ സ്ഥിരമായ സിദ്ധാന്തങ്ങളെ സ്ഥാപിക്കുന്നതിനു ശക്തങ്ങളായി ഭവിക്കയില്ലെന്നു സംസ്കാരചരിത്രം പഠിച്ചിട്ടുള്ളവർക്കു് അറിയാവുന്നതേയുള്ളു. യഥാർത്ഥത്തിൽ സുന്ദരമായ ഒരു കലാസൃഷ്ടി നോട്ടക്കാരന്റെ ദയയെ അപേക്ഷിച്ചെങ്കിലേ നിലനില്പിനുള്ള അവകാശം സമ്പാദിക്കാൻ ശക്തമാകയുള്ളു എന്നു വന്നുകൂടല്ലോ. സത്യം നശിച്ചാലും താൻ സ്വീകരിച്ച ഇഷ്ടസിദ്ധാന്തങ്ങൾ ജയിക്കണമെന്നു കല്പിക്കുന്ന ആളുകൾ ഇരിക്കട്ടെ! മററു നിർമ്മത്സരന്മാരായ ആളുകളോടു ധൈര്യപൂർവ്വം നമുക്കു പറയാം, ഈ പാട്ടു മനോഹരമാണെന്നു്. ഇതിലെ ഭാഷ സാമാന്യ

മലയാളികൾക്കു സ്വല്പം പ്രയാസമായിത്തോന്നുമെങ്കിലും ആ പ്രയാസങ്ങളെ ജയിച്ചു് ഇതിൽ കടന്നുചെല്ലുന്നവക്കു സമ്പൂർണ്ണമായ സംതൃപ്തിയും രസികതയും സിദ്ധിക്കുമെന്നു വിശ്വാസപൂർവ്വം പറയാം. ചമൽകാരപൂർണ്ണമായ വർണ്ണനകളും, ഹൃദയത്തെ അലിക്കാൻ നിപുണങ്ങളായ രസപ്രകടനങ്ങളും ഈ പാട്ടിൻെറ മുഖ്യലക്ഷണങ്ങളാണു്. ദീർഘമായ ഒരു കഥയെ പ്രസ്താവിക്കാൻ ഈ പാട്ടു നിർമ്മിച്ചവർ ഉദ്ദേശിച്ചില്ല. മനസ്സിനെ ഉലയ്ക്കുന്ന ചില സംഭവങ്ങളെ ചിത്രീകരിക്കാൻ ആവശ്യമുള്ളിടത്തോളം കഥാസൂചന ചെയ്തു് അവർ വിരമിച്ചു. ശേഷം ഭാഗങ്ങൾ കാണാനും കേൾക്കാനും ആലോചിക്കാനും രസിക്കാനും സഹതപിക്കാനും അഭിമാനിക്കാനും കൊള്ളാവുന്ന സംഭവങ്ങളെയും സന്ദർഭങ്ങളെയും അത്യന്തം മനോഹരമായ രീതിയിൽ സർവ്വസ്വാതന്ത്ര്യമായ പ്രകാരത്തിൽ ചിത്രീകരിക്കുന്നതിനാണു യത്നിച്ചിട്ടുള്ളതു്. ഇരവിക്കുട്ടിപ്പിള്ളയുടെ ജനനം തുടങ്ങി മന്ത്രിപദപ്രാപ്തിവരെയുള്ള കഥകളെ ഏതാനും വരികൾകൊണ്ടു പറഞ്ഞിട്ടു് മധുരവും തിരുവിതാംകൂറുമായി യുദ്ധം ഉണ്ടാകാനുള്ള സംഗതികളെ സംഗ്രഹിച്ചു സൂചിപ്പിച്ചശേഷം, ഇരുപക്ഷക്കാരുടെയും സൈന്യസന്നാഹങ്ങളെയും യുദ്ധത്തെയും ദീർഘദീർഘമായി പാടിഫലിപ്പിക്കാനാണു ശ്രമിച്ചിട്ടുള്ളതു്. സൈന്യസന്നാഹങ്ങളെയും യുദ്ധത്തിലുള്ള ആയുധപ്രയോഗങ്ങളെയും ഏതെല്ലാം പ്രകാരത്തിലും ഏതെല്ലാം ഭംഗിയിലും വർണ്ണിച്ചാലും ഈ ഗാനകത്താക്കന്മാക്കു തീരെ തൃപ്തി വരുന്നില്ല. യുദ്ധത്തിനൊരുങ്ങുന്ന പ്രധാന സേനാനായകന്മാരുടെ പേരു പറയുന്നുണ്ടു്. പുലിയത്തേവനും പാണ്ടിയത്തേവനും തുടങ്ങി

ഓരോരുത്തരായി പാട്ടിൽ സ്മരിക്കപ്പെട്ടിരിക്കുന്നു. പടക്കോപ്പണിഞ്ഞ കുതിരകളും ആനകളും റാവുത്തന്മാരും എല്ലാം കൺമുമ്പിൽ അണിനിരക്കുന്നു. "എണ്ണത്തുലയാതെ തുരമക്കളും എഴുവത്തിരണ്ടു പാളയക്കാററരും" വന്നു പാളയമടിച്ച ഭംഗികൾ ഓരോന്നായി പറയാതെ വിടാൻ ഈ കവികൾക്കു സാദ്ധ്യമല്ലതന്നെ. സൈന്യവർണ്ണനയ്ക്കുശേഷം പിള്ള യുദ്ധത്തിനു പോകാനൊരുങ്ങുന്നതും, അദ്ദേഹത്തിന്റെ ഭാര്യയും അമ്മയും പല യുക്തികൾ കാണിച്ചും ദുശ്ശകുനങ്ങൾ പ്രകടിപ്പിച്ചും യുദ്ധത്തിൽ നിന്നു പിന്തിരിപ്പിക്കാൻ ശ്രമിക്കുന്നതും വിസ്തരിച്ചു പാടീട്ടുണ്ട്. അപായകരമായ ഒരു യുദ്ധത്തിനു പുറപ്പെടുമ്പോൾ രക്തബന്ധമുള്ളവക്കു തോന്നുന്ന ദാരുണങ്ങളായ വിചാരങ്ങളുടെ മനോഹരങ്ങളായ പ്രകടനങ്ങളാണ് ഈ ഘട്ടത്തിൽ കാണുന്നത്. വിചാരശക്തി വികാരത്തിൽ അലിഞ്ഞു് കാവ്യഭംഗി അണിയുന്നതു് എങ്ങനെയാണെന്നു് ഈ ഭാഗങ്ങൾ തെളിയിക്കും. പിള്ളയുടെ യുദ്ധത്തിനുള്ള പുറപ്പാടിനെപ്പററിയുള്ള വർണ്ണനയും സൂക്ഷ്മാംശകഥനംകൊണ്ടും യാഥാർത്ഥ്യചാരുതാംകൊണ്ടും തിളങ്ങുന്നു. നീരാടുന്നതിനു പോകുന്നതും, കുളികഴിഞ്ഞു ഭസ്മലേപനം ചെയ്തു് ഈശ്വരഭജനം ചെയ്യുന്നതും, ഊണു കഴിക്കുന്നതും, കച്ചയുടുത്തു് അണിയുന്നതും, ഭാര്യയോടും അമ്മയോടും യാത്രചോദിക്കുന്നതും, പരദേവതയായ ഭദ്രകാളിയെ പ്രാത്ഥിക്കുന്നതും, കുതിരപ്പുറത്തു കയറി പുറപ്പെടുന്നതും ഹൃദയരഞ്ജകമായി വർണ്ണിച്ചിരിക്കുന്നു. അടിക്കടി ഉണ്ടായ ദുശ്ശകുനങ്ങളെ ഒന്നും വിടാതെ പറഞ്ഞു്, വരാൻപോകുന്ന ദുഃഖത്തിന്റെ പൂവ്വസൂചനകൾ ചെയ്യുന്നുമുണ്ടു്. മന്ത്രിപ്രധാനനായ ഇരവിക്കുട്ടിപ്പിള്ള മഹാരാജാ

വിനോട്ട യാത്ര ചോദിക്കുന്നതും തിരുമനസ്സിലെ അനുമതിയോടുകൂടി രാജ്യത്തിന്റെ നാനാഭാഗങ്ങളിൽ നിന്നു പടകളെ വരുത്തുന്നതും കഥാനുഗുണമായി കാണിച്ചിരിക്കുന്നു. തിരുവിതാംകൂറിലേ പട യുദ്ധത്തിനൊരുങ്ങിപ്പുറപ്പെടുന്ന ഘോഷയാത്രയും, അതിനു മുൻപിൽ പിള്ള കുതിരപ്പുറത്തു സവാരി ചെയ്യുന്നതും, സൈന്യങ്ങളുടെ കോലാഹലങ്ങളും തിമിർപ്പുകളും ചമൽകാരപൂർണ്ണമായ പല പാട്ടുകളുടെ വിഷയമാണു്. ഈ പാട്ടുകളിൽ പ്രധാനമായി ശബ്ദഭംഗിയും രചനാചാതുര്യവും ശ്രദ്ധിക്കണം. പിള്ളയുടെ യുദ്ധയാത്ര കണ്ടു സന്തുഷ്ടരായ സ്ത്രീകൾ പാടിക്കുമ്മിയടിച്ചുതുടങ്ങി. ആ പാട്ടുകൾ സന്ദർഭാനുഗുണമായ രസികത തുളുമ്പുന്നവയാണു്. യുദ്ധകോലാഹലങ്ങളുടെ വർണ്ണനയിൽ തൃപ്തിപ്പെടാതെ സൈനികഘോഷയാത്രയിൽ ഉള്ള കൗതുകപ്രദങ്ങളായ കാഴ്ചകളും, പല തരത്തിലുള്ള വാദ്യഘോഷങ്ങളും, ഭടന്മാരുടെ ഉത്സാഹപൂർണ്ണമായ ആർപ്പുവിളികളും, വെടിനാദവും ഓരോന്നായി എണ്ണിയെണ്ണിപ്പറയുന്നു. വടുകപ്പടയിലും നമ്മുടെ സൈന്യത്തിലും ഉള്ള വേഷചാതുര്യങ്ങളുടെ വർണ്ണവിലാസത്തെ ചൂണ്ടിച്ചൂണ്ടി നിർദ്ദേശിച്ചും, സൈന്യങ്ങളുടെ ഓരോരോ വിനോദകാര്യങ്ങളെ എടുത്തെടുത്തു പറഞ്ഞും ഈ വർണ്ണനകൾ പ്രക്രമിക്കുന്നു. യുദ്ധത്തിന്റെ വർണ്ണനയും ഇതുപോലെതന്നെ ആകർഷണീയമായിട്ടുണ്ടു്. വിചിത്രമായ പ്രാസങ്ങളെ പ്രയോഗിച്ചു് യുദ്ധഘോഷത്തെ യഥോചിതം പ്രകടിപ്പിക്കാനും സാമർത്ഥ്യത്തോടെ യത്നിച്ചു വിജയം പ്രാപിച്ചിരിക്കുന്നു. ഈ വർണ്ണനകളിൽ നിന്നും അന്നത്തെ ദേശീയയുദ്ധസമ്പ്രദായത്തിന്റെ ശരിയായ ഒരു ബോധമുണ്ടാകാൻ സാധിക്കും. ഇതിനും പുറമേ സാത

ണ്ണമായ ഒരു യുദ്ധവർണ്ണന എങ്ങനെയാണു മലയാളത്തിൽ ഉള്ളതെന്നതിനും ഇതു് ഉദാഹരണമാണു്.

യുദ്ധത്തിൽ സ്വപക്ഷീയരുടെ ചതിയിൽപ്പെട്ടു് ഇരവിക്കുട്ടിപ്പിള്ള മൃത്യുവക്ത്രത്തിൽ പതിക്കുന്നതുവരെ അടിക്കടി പുഷ്ടി പ്രാപിച്ചുവന്ന വീരരസം അതിനുശേഷം കരുണമായി പരിണമിച്ചു പരിപുഷ്ടമായ ശോഭയോടുകൂടി പുരോഗമിക്കുന്നു. യുദ്ധത്തിൽ വീണ മന്ത്രിയുടെ തല വെട്ടിയെടുത്തുകൊണ്ടു വട്ടകപ്പട പോകുന്നതും, ആ ക്രൂരകൃത്യത്തെ തിരുമലനായിക്കൻപോലും ഹൃദയവേദനയോടെ വീക്ഷിക്കുന്നതും, തലയെ നോക്കി അതിന്റെ ഓരോരോ അവയവങ്ങളെപ്പററി ഗാനം ചെയ്യുന്നതും കരുണരസത്തെ സമ്പൂർണ്ണമായി അനുഗ്രഹിക്കുന്നു. മന്ത്രിയുടെ ചരമവാർത്തയറിഞ്ഞു് "വഞ്ചികം ഇനിനാമും ആളുവതോ? മന്തിരി ഇറന്താക്കാൽ ഇരുപ്പേനോ?" എന്നു പറഞ്ഞു മുറയിട്ട മഹാരാജാവിന്റെ ദീനഭാഷണങ്ങളും, പിള്ളയുടെ അമ്മയുടെയും ഭാര്യയുടെയും ദീനരോദനങ്ങളും മലയാളത്തിലെ വിലാപകാവ്യസമ്പത്തിൽ അത്യനർഘരത്നങ്ങളാണു്. അകൃത്രിമമായ ദുഃഖവികാരങ്ങളുടെ ദാരുണമായ പ്രവാഹമാണു് ഈ ഭാഗങ്ങളിൽ കാണുന്നതു്.

"ആരുവരോ ആരുവരും നാൻ
അരുംകടലിൽ വിഴുമളവും
തേരുവരും എന്നിരവി എൻ
തീവിനകളെന്നാമോ?"

എന്നും മററുമുള്ള മാതാവിന്റെ ഭാഷണങ്ങളും

"മഞ്ചക്കുറി നാൻ മറന്തേൻ
മണമുള്ള പൂ മറന്തേൻ

എന്നെക്കളി മാറ്റേത്തൻ
എങ്കാറം വീതി പൊല്ലാതു”

എന്റെ ഭാര്യയുടെ ദീനരോദനങ്ങളും അതുടെയും ഹൃദയത്തെ പൊട്ടിക്കത്തക്ക കരുത്തുള്ള കാവ്യശരങ്ങളാണ്. (പുറം 77—81). ഈ ഭാഗങ്ങൾ സ്തോഭംകൂടാതെ വായിക്കാൻ അസാദ്ധ്യമാണ്. ഈ പാട്ടിന്റെ ആദിഭാഗത്തു വീരത്തിനു കരുണം അംഗമായിരിക്കുന്നതുപോലെ അന്ത്യഭാഗത്തു കരുണത്തിനു വീരരസം അംഗമായിരിക്കുന്നു. പിള്ളയുടെ ദുർമൃതിയിൽനിന്നുദിച്ച ശോകരസത്തിനു മനോഹരമായ ഒരു മറ ഇട്ടുകൊണ്ടാണു കാളിപ്പിള്ളയുടെ കൃതജ്ഞതാവിക്രമങ്ങളിൽനിന്നുള്ള വീരരസം ശോഭിക്കുന്നതു്. കാളിനായരുടെ ദുഃഖവും അയാളുടെ ധീരമായ സാഹസവും അനുഗുണമായ കാവ്യശക്തിയോടുകൂടിത്തന്നെ പാടി അവസാനിപ്പിച്ചിരിക്കുന്നു. മുഖ്യകാര്യമായ ഇരവിക്കുട്ടിപ്പിള്ളയുടെ മരണത്തെ വർണ്ണിച്ചുകഴിഞ്ഞതുകൊണ്ടു ശേഷംഭാഗം തിടുക്കത്തിൽ പറഞ്ഞുകളയാമെന്ന ധൃതി പാട്ടിൽ കാണുന്നില്ല. രസവർണ്ണനയ്ക്കനുഗുണമായ പ്രകാരത്തിൽ സാവധാനമായും, ചുരുക്കി ക്ലിഷ്ടമാക്കാതെയും എന്നാൽ നീട്ടി വിരസമാക്കാതെയും, കഥയെ പൂർത്തിയാക്കുകയാണു ചെയ്തിട്ടുള്ളതു്. ആകെപ്പാടെ ഇങ്ങനെ ആദിതൊട്ടു് അവസാനംവരെ ഈ പാട്ടു കാവ്യശോഭകൊണ്ടു മനോഹരമായിരിക്കുന്നതായി കാണാവുന്നതാണു്.

ഇങ്ങനെ ചരിത്രപ്രാധാന്യംകൊണ്ടും സാഹിത്യഗുണംകൊണ്ടും ഒരുപോലെ ഉൽകൃഷ്ടമായ ഈ പാട്ടു നമ്മുടെ ബഹുമാനപൂർവമായ ശ്രദ്ധയെ അവകാശപ്പെടുന്നു. ഈ പാട്ടിനെപ്പറ്റി വിസ്തരിച്ചു് ഉപന്യസിച്ചുകൊണ്ടു മഹാ

കവി ഉള്ളൂർ പറയുന്നതു് "വീരകരുണരസങ്ങളുടെ സർവ്വാംഗ സുന്ദരമായ സമ്മേളനംകൊണ്ടു വിശേഷാത്തരമായി പ്രശോഭിക്കുന്ന ഒരു ഇതിവൃത്തമാണു കണിയാകുളംപോരു്" എന്നാകുന്നു. അദ്ദേഹം തുടൎന്നു പറയുന്നു. "അതിനെ കവിഹൃദയദ്രവീകരണമായ വിധത്തിൽ ഗാനം ചെയ്തിരിക്കുന്നു എന്നുള്ളതിനു തൎക്കമില്ല. ഇരവിക്കുട്ടിപ്പിള്ളയുടെ രാജഭക്തി, അദ്ദേഹത്തിന്റെ മാതാവിന്റെ പുത്രവാത്സല്യം, കാളിനായരുടെ സ്വാമിഭക്തിസ്വാസക്തി, *മാൎത്താണ്ഡവൎമ്മ മഹാരാജാവിന്റെ പ്രകൃതിരഞ്ജനാപാടവം, ഇവയെല്ലാം ഈ പാട്ടിൽ സ്ഫടികസ്ഫുടമായി വിളങ്ങുന്നു. കൊല്ലം ഒൻപതാം ശതകത്തിൽ തെക്കൻതിരുവിതാംകൂറിൽ നടപ്പുണ്ടായിരുന്ന പല സമുദായാചാരങ്ങളുടെയും വ്യക്തമായ പ്രതിഫലനവും പ്രസ്തുത ഗാനത്തിൽ കാണ്മാനുണ്ടു്. നാഗരീകാംഗനകളുടെ കുമ്മി, മാതാവിന്റെ വിലാപം മുതലായ ഘട്ടങ്ങളിൽ കവി തന്റെ സരസ്വതീപ്രസാദം പരിപൂൎണ്ണമായി പ്രകാശിപ്പിക്കുന്നു." മഹാകവി ചെയ്യുന്ന പ്രശംസ ഈ പാട്ടു സർവ്വഥാ അർഹിക്കുന്നുണ്ടെന്നു മേൽവിവരിച്ച കാൎയ്യങ്ങളിൽനിന്നു സ്പഷ്ടമാകുന്നുണ്ടല്ലോ? ചരിത്രസംബന്ധമായ പ്രാധാന്യം നോക്കുമ്പോൾ പടപ്പാട്ടിനു മാത്രമേ ഇതിന്റെ സ്ഥാനത്തിനു സാമ്യം വഹിക്കാൻ അവകാശമുള്ളു. എന്നാൽ രസങ്ങളെ സന്ദർഭാനുഗുണമായി ഘടിപ്പിക്കുന്നതിനു് ഈ പാട്ടിൽ ചെയ്തിട്ടുള്ള ചാതുരി മററു പാട്ടുകളിലെന്നല്ല ഇതര സാഹിത്യകൃതികളിലും ദുർല്ലഭമാണു്. ഇരവിക്കുട്ടിപ്പിള്ളയെപ്പോലെയും കാളിപ്പിള്ളയെപ്പോലെയുമുള്ള വീരന്മാരെ

---

* മാൎത്താണ്ഡവൎമ്മ എന്നതു് പാട്ടു പകൎത്തിയവരുടെ പ്രമാദമായിരിക്കാനേ വഴിയുള്ളു.

വീരജനനിയായ കേരളംപോലും അപൂർവ്വമായേ പ്രസവിച്ചിട്ടുള്ളു. തച്ചോളിഒതേനൻ, പുത്തൂരാംവീട്ടിൽച്ചേവകൻ, തുടങ്ങി പാട്ടുകളിൽ പുകഴ്ത്തുന്ന ഉത്തരകേരളത്തിലേ വീരന്മാരും ചരിത്രപുരുഷന്മാരായ അച്യുതവാര്യർ, രാമയ്യൻ ദളവ, മാർത്താണ്ഡപ്പിള്ള, കേശവദാസൻ, വേലുത്തമ്പി തുടങ്ങിയ വീരന്മാരും ഇരവിക്കുട്ടിപ്പിള്ളയുടെ പൌരുഷചരിതത്തെ അനുസ്മരിപ്പിക്കുന്ന മഹാന്മാരാണു്. ഹൃദയം കവിഞ്ഞൊഴുകുന്ന അഭിമാനത്തോടെയാണു രാജ്യത്തിനുവേണ്ടി ആത്മബലി ചെയ്ത ആ വീരൻെറ കഥയെ ഗാനം ചെയ്തിട്ടുള്ളതു്. അദ്ദേഹത്തിൻെറ ജീവിതത്തിൻെറ മഹത്വവും പാട്ടു നിർമ്മിച്ചവരുടെ രാജ്യാഭിമാനശക്തിയും ഒരുപോലെ ഈ പാട്ടിൽ പകന്നു വിളങ്ങുന്നു.

ഇതിഹാസത്തിൻെറ ശൈലിയിൽ വീരകഥയെ ഗാനംചെയ്യുന്ന ഈ പാട്ടിൽ രാജ്യാഭിമാനപുളകിതരായ ഗായകന്മാർ രാജ്യത്തിലുള്ള നാനാദേശങ്ങളെയും സ്മരിക്കുന്നുണ്ടു്. സൈന്യസന്നാഹം ചെയ്യുന്നതിനു കൊല്ലം തുടങ്ങിയുള്ള വടക്കൻദേശങ്ങൾതൊട്ടു് അനുക്രമമായി കല്ക്കുളം വരെ പറയാതെ വിരമിക്കുന്നില്ല. രാജധാനിയായ കല്ക്കുളത്തെയും, സൈന്യസങ്കേതമായ ചെമ്പ്ലേട്ടവീട്ടിനെയും, തിരുവനന്തപുരത്തു പത്മനാഭസ്വാമിക്ഷേത്രത്തെയും, ചാലയെയും, എന്നുവേണ്ട ഏതെങ്കിലും പ്രകാരത്തിൽ കഥാഗതിയിൽ ആവശ്യമായി വരുന്ന വേണാട്ടിലേ സകല ദേശങ്ങളെയും പേരു പറഞ്ഞു് രാജ്യാഭിമാനത്തെ ഉദ്ദീ

പിപ്പിച്ചുകൊണ്ടാണ് ഈ പാട്ട മുൻപോട്ട പോകുന്നതു്. മന്ത്രികൾ തമ്മിലുള്ള സ്പർദ്ധ ഹേതുവായി രാജ്യദ്രോഹപരമായ ഒരു ദുരാലോചനയാണ് ഈ പാട്ടിന്റെ മുഖ്യവിഷയമെങ്കിലും, സൈന്യസന്നാഹത്തിലും, മരിച്ച മന്ത്രിവീരനോട്ട മഹാരാജാവു കാണിക്കുന്ന ബഹുമാനങ്ങളിലും, കാളിനായരുടെ ധൈര്യപ്രകടനത്തിലും അന്നത്തേ വേണാട്ടിന്റെ അഭിമാനം പുലരുന്നുണ്ട്. വേലയ്യന്റെ മരണത്തിനു പകരം ഇരവിക്കുട്ടിപ്പിള്ളയുടെ ജീവിതത്തെ അപഹരിക്കാൻ കഴിഞ്ഞതിൽ കൂട്ടതലായി മൂർഖന്മാരും ദുരാലോചനാപടുക്കളുമായ വേണാട്ടുമന്ത്രിമാരുടെ സഹായത്തോടുകൂടിത്തന്നെ വേണാട്ട ജയിക്കുന്നതിനു വടുകന്മാൎക്കു സാധിച്ചില്ലെന്നുള്ളതും സ്മരണീയമാണ്.

ഇരവിക്കുട്ടിപ്പിള്ളയ്ക്കും കാളിനായൎക്കും മഹാരാജാ തിരുമനസ്സിൽനിന്നും കല്പിച്ചു കരമൊഴിവായി കല്ലുവെട്ടി നാട്ടിക്കൊടുത്ത വസ്തുക്കളുടെ അനന്തരചരിത്രം വ്യക്തമായി അറിയുന്നില്ല. പിള്ളയുടെ വീട്ടിലേക്കു കിട്ടിയ വസ്തുക്കൾ ഇപ്പോൾ അരുമന അമ്മവീട്ടിലേക്ക് അടങ്ങിയതായിട്ടാണ് അറിവു്. സ്മൎത്യചരിതനായ ഇരവിക്കുട്ടിപ്പിള്ളയുടെ ഒരു ശിലാവിഗ്രഹം കണിയാകുളത്തു നിന്നു കണ്ടുകിട്ടിയിട്ടുണ്ട്. ഈ വിഗ്രഹം ഇപ്പോൾ പത്മനാഭപുരത്തു കൊട്ടാരത്തിലുള്ള പുരാതനവസ്തുപ്രദർശനശാലയിൽ വച്ചിരിക്കുന്നു. ഇരവിക്കുട്ടിപ്പിള്ളയുടെ വാളും പ്രതിമയും അരുമന അമ്മവീട്ടിലേ മൂലകുടുംബത്തിലുള്ള ഇലങ്കപ്പുരയിൽ ഇന്നും വച്ചു് ആരാ

ധിച്ചുപോരുന്നുവെന്ന് ആ കുടുംബത്തിലെ വിശിഷ്ടവ്യക്തികളിൽ മാന്യനും, ഇന്നു തിരുവിതാംകൂറിലെ വിദ്യാഭ്യാസ ഡയറക്റ്റർ എന്ന ഉന്നതപദവിയിൽ ശോഭിക്കുന്ന മഹാനുമായ രാജശ്രീ എ. എൻ. തമ്പി അവർകൾ പറഞ്ഞറിയുന്നു. ഇരവിക്കുട്ടിപ്പിള്ളയെപ്പററിയുള്ള സ്മരണ നമ്മുടെ അഭിമാനത്തെ വർദ്ധിപ്പിച്ചുകൊണ്ടും ഭാവിതലമുറകൾക്കു മാർഗ്ഗദർശനം ചെയ്തുകൊണ്ടും വിജയിക്കട്ടെ!

തിരുവനന്തപുരം
20-8-1120.

ശൂരനാട്ട് പി. എൻ. കുഞ്ഞൻപിള്ള
എം. ഏ. (ഇംഗ്ലീഷ്); എം. ഏ. (സംസ്കൃതം),
എം ഏ. (മലയാളം).

